# മലങ്കരസഭാദീപം

A FORTNIGHTLY WITH ECUMENICAL VISION

വാല്യം 27 ലക്കം 7 പേജ് 6 2021 ഫെബ്രുവരി 1




## സഭാസ്ഥാനികൾ തെരഞ്ഞെടുപ്പിൽ മത്സരിക്കുന്നത് ശരിയല്ലെന്ന് ഫാ.ഡോ.എം.ഒ.ജോൺ

കോട്ടയം : നിയമസഭാതെരഞ്ഞെടുപ്പിൽ സഭാസ്ഥാനികൾ മത്സരിക്കുന്നത് ശരിയല്ലെന്നും അത് തെറ്റായ സന്ദേശം നൽകും എന്നും ഓർത്തഡോക്സ് സഭാ വൈദിക ട്രസ്റ്റി ഫാ.ഡോ.എം.ഒ.ജോൺ അഭിപ്രായപ്പെട്ടു. ആസന്നമായ നിയമസഭാതെരഞ്ഞെടുപ്പിൽ ഓർത്തഡോക്സ് - യാക്കോബായ സഭകളുടെ സെക്രട്ടറിമാരെ സ്ഥാനാർത്ഥികളാക്കി മത്സരിപ്പിക്കാൻ ശ്രമം നടക്കുന്നു എന്ന മാധ്യമവാർത്തകളോട് പ്രതികരിക്കുകയായിരുന്നു അദ്ദേഹം. സഭാസ്ഥാനികൾ സഭയുടെ കാര്യങ്ങൾ നോക്കുവാൻ വേണ്ടി തെരഞ്ഞെടുക്കപ്പെട്ടവരാണ്. ആ സ്ഥാനം രാഷ്ട്രീയലാഭത്തിനുവേണ്ടിയും വ്യക്തിപരമായ നേട്ടങ്ങൾക്കുവേണ്ടിയും ഉപയോഗിക്കാനുള്ളതല്ല. സഭകൾ നേരിട്ട് തെരഞ്ഞെടുപ്പിൽ ഇടപെടുന്നത് പൊതുസമൂഹത്തിൽ സഭയെ അപമാനിക്കുന്നതിന് കളമൊരുക്കും. സഭാസ്ഥാനികൾ അത് ചെയ്യാൻ പാടില്ല. സഭയും രാഷ്ട്രീയവും തമ്മിൽ കൂട്ടിക്കുഴയ്ക്കരുത്. സമൂഹത്തിലും രാഷ്ട്രത്തിലുമുള്ള പ്രശ്നങ്ങളോട് സഭകൾ പ്രതികരിക്കേണ്ട എന്നല്ല ഇതിന്റെ അർത്ഥം. പ്രതികരിക്കണം, നിലപാടുകൾ വ്യക്തമാക്കണം, ശക്തമായ അഭിപ്രായപ്രകടനങ്ങൾ നടത്തണം. നീതിനിഷേധത്തിനെതിരെ പ്രതിഷേധിക്കണം. അതേസമയം വർഗ്ഗീയ പ്രീണനങ്ങളെ പ്രോത്സാഹിപ്പിക്കാൻ പാടില്ല. സഭയെ രാഷ്ട്രീയത്തിലേക്ക് വലിച്ചിഴയ്ക്കരുത്. സഭാംഗങ്ങളുടെ രാഷ്ട്രീയബോധത്തിനും സ്വാതന്ത്ര്യത്തിനും കടിഞ്ഞാണിടാൻ സഭയ്ക്ക് അവകാശമില്ല. കൈസർക്കുള്ളത് കൈസർക്കും ദൈവത്തിനുള്ളത് ദൈവത്തിനും കൊടുക്കുക എന്നാണല്ലോ കർതൃവചനം എന്നും ഫാ.ഡോ.എം.ഒ.ജോൺ അനുസ്മരിച്ചു.

## ചെങ്കോട്ട മിഷൻ സെന്റർ വികസനത്തിന്റെ പാതയിൽ

പുനലൂർ : കൊട്ടാരക്കര - പുനലൂർ ഭദ്രാസനത്തിന്റെ അധീനതയിലുള്ള ചെങ്കോട്ട മിഷൻ സെന്ററിൽ പ.ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ ഒരു വിശ്വാസി നേർച്ചയായി നിർമ്മിച്ച് നൽകുന്ന കുരിശിൻതൊട്ടിയുടെ കല്ലിടീൽ കർമ്മവും ചെങ്കോട്ട മിഷൻ സെന്ററിനായി പുതുതായി നിർമ്മിക്കുന്ന പൊതുകല്ലറയുടെ നിർമ്മാണ ഉദ്ഘാടനവും കൊട്ടാരക്കര - പുനലൂർ ഭദ്രാസന സെക്രട്ടറി ഫാ.സി.ഡി.രാജൻ നല്ലിലയുടെ നേതൃത്വത്തിൽ നിർവ്വഹിക്കപ്പെട്ടു. ഭദ്രാസന കൗൺസിൽ അംഗങ്ങളായ ഫാ.അനിൽ ജോൺ, ഫാ.മർക്കോസ് ജോർജ്ജ്, പി.എം.ഗീവർഗീസ് കൂരക്കാരൻ, ഷാജിമോൻ ചാക്കോ, അനിൽ ഇ.റ്റി.സി, ഫാ.ആശിഷ് ജെയിംസ്, സി.കുഞ്ഞുമോൻ തെന്മല എന്നിവർ സന്നിഹിതരായിരുന്നു.

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ സ്മൃതിമന്ദിരം കൂദാശ നടത്തി

കോട്ടയം : ഓർത്തഡോക്സ് സഭ നിർമ്മിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ഒന്നാമൻ സ്മൃതി മന്ദിരത്തിന്റെ കൂദാശ പ.ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവ്വഹിച്ചു.

ഡോ.യൂഹാനോൻ മാർ ദീയസ്കോറോസ്, ഡോ.ഗീവർഗീസ് മാർ യൂലിയോസ് എന്നിവർ സഹകാർമ്മികത്വം വഹിച്ചു. വൈദികട്രസ്റ്റി ഫാ.ഡോ.എം.ഒ.ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ദേവലോകം അരമന മാനേജർ ഫാ.എം.കെ.കുര്യൻ, എം.ഡി.സെമിനാരി മാനേജർ ഫാ.തോമസ് ജോർജ്, ഫാ.തോമസ് പി.സഖറിയാ, ഫാ.സഖറിയാ പെരിയോർമറ്റം, ഫാ.തോമസ് വർഗീസ് കാവുങ്കൽ, എം.ഡി.കൊമേഴ്സ്യൽ സെന്റർ ഉപസമിതി കൺവീനർ എ.കെ.ജോസഫ്, മാനേജിംഗ് കമ്മിറ്റി അംഗങ്ങളായ ടോം കോരഅഞ്ചേരിൽ, വർഗീസ് പി.ഏബ്രഹാം, ചെറിയാൻ വർഗീസ്, നഗരസഭാ കൗൺസിലർ ജയമോൾ ജോസഫ് എന്നിവർ പ്രസംഗിച്ചു.

## ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം ഭരണഘടനാ സംരക്ഷണ സദസ് സംഘടിപ്പിച്ചു

കോട്ടയം : ഭരണഘടനയും ജനാധിപത്യവും പൗരന് ഉറപ്പാക്കുന്ന അവകാശങ്ങൾ സംരക്ഷിക്കുവാനും നടപ്പിലാക്കുവാനും ഭരണകർത്താക്കൾ തയ്യാറാകണമെന്ന് മലങ്കര ഓർത്തഡോക്സ് സഭ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ.യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ പറഞ്ഞു. ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ കോട്ടയം തിരുനക്കര ഗാന്ധിസ്ക്വയറിൽ നടത്തിയ ഭരണഘടനാ സംരക്ഷണ സദസ്സ് ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം. കോടതിവിധികൾ അട്ടിമറിക്കുവാൻ ശ്രമിക്കുന്ന അതിക്രമങ്ങളും സത്യപ്രതിജ്ഞാ ലംഘനങ്ങളും ജനാധിപത്യ മൂല്യശോഷണത്തിന്റെ പ്രകടമായ ലക്ഷണങ്ങളാണ്. യുവജനപ്രസ്ഥാനം പ്രസിഡന്റ് ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു. സഖറിയാസ് മാർ നിക്കോളാവോസ് മെത്രാപ്പോലീത്താ മുഖ്യപ്രഭാഷണം നടത്തി. വൈദികട്രസ്റ്റി ഫാ.ഡോ.എം.ഒ.ജോൺ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, സഭാമാനേജിംഗ് കമ്മിറ്റിയംഗം എ.കെ.ജോസഫ്, യുവജനപ്ര

(ശേഷം പേജ് 6-ൽ)

## സഭയുടെ ഇപ്പോഴത്തെ പ്രതിസന്ധി : ചില പ്രായോഗിക നിർദ്ദേശങ്ങൾ

കോരസൺ വർഗീസ്, ന്യൂയോർക്ക്

സഭയുടെ നടപടിപ്രകാരം തെരഞ്ഞെടുത്തു വാഴിച്ച സീനിയർ മെത്രാപ്പോലീത്താ അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് തിരുമേനി സഭയുടെ ഇപ്പോഴത്തെ പ്രതിസന്ധിയെക്കുറിച്ചു നടത്തിയ പ്രസ്താവനകൾ അമ്പരപ്പിക്കുകയും അതിലേറെ ഒരു സാധാരണ വിശ്വാസി എന്ന നിലയിൽ നൊമ്പരം ഉണ്ടാക്കുകയും ചെയ്തു. സഭയുടെ യോജിപ്പിനായി ആഗ്രഹിക്കുന്ന എല്ലാവർക്കും ഉണങ്ങാത്ത മുറിപ്പാടുകളാണ് തെളിഞ്ഞുവന്നത്. ആരാണ്, എന്താണ് ഇപ്പോഴത്തെ പ്രതിസന്ധിക്ക് കാരണം? നടപടിപ്രകാരം തെരഞ്ഞെടുത്തു എന്ന പ്രയോഗം ശ്രദ്ധിച്ചുകാണുമല്ലോ. വ്യവസ്ഥാപിതമല്ലാത്ത ക്രമീകരണം എപ്പോഴൊക്കെ ഒത്തുതീർപ്പിന് വിധേയമായിട്ടുണ്ടോ അതിനു ദൂരവ്യാപകമായ പ്രത്യാഘാതം ഉണ്ടായിക്കൊണ്ടിരിക്കുന്നു എന്നത് ചരിത്രം.

ഒരു സീനിയർ മെത്രാപ്പോലീത്തായ്ക്ക് സഭയുടെ നിർണ്ണായക കേസിന്റെ നടത്തിപ്പിനും അതിന്റെ ഗതിവിഗതികളെപ്പറ്റിയും ഭാഗീകമായ ഉൾക്കാഴ്ചകൾ മാത്രമെ ഉണ്ടായിരുന്നുള്ളു എന്നു പറയുമ്പോൾ അവ്യക്തമായ കാഹളനാദമാണ് കേൾക്കുന്നത്. അമേരിക്കയിൽ ഒരു പ്രമുഖ വൈദികൻ സഭാകേസിനെക്കുറിച്ച് പള്ളിയിൽ പ്രസ്താവിക്കുന്നത് അത്ഭുതത്തോടെയാണ് ശ്രവിച്ചത്. നാട്ടിൽ അവർ എന്തൊക്കെയോ ചെയ്യുന്നു. അതുകേട്ട് ആരും ബേജാറാവണ്ട, അവിടുത്തെ കാര്യങ്ങൾ ഒക്കെ അവർ നോക്കിക്കോളും. ഡൽഹി ഭദ്രാസനത്തിൽപ്പെട്ട മറ്റൊരു പ്രമുഖ വൈദികനുമായി സംസാരിച്ചപ്പോൾ കേരളത്തിൽ എന്തൊക്കെയാ നടക്കുന്നത്. ഞാൻ അതിലൊന്നും അഭിപ്രായം പറയുന്നുമില്ല, തലയിടുന്നുമില്ല എന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഒരു പ്രത്യേക കാര്യത്തിനായി നാട്ടിൽനിന്നും വിളിച്ച ഒരു കോർഎപ്പിസ്കോപ്പാ പറയുന്നു പരിതാപകരം, ആരോടും നമ്മുക്ക് ചേർന്നുനിൽക്കാനില്ലാത്ത അവസ്ഥ. ഞാനൊന്ന് നടുങ്ങാതിരുന്നില്ല. സഭയ്ക്കുവേണ്ടി പ്രാണത്യാഗം ചെയ്യാൻ മടിക്കാത്ത ആത്മാക്കളാണ് ഇവർ എന്ന് എനിക്ക് വ്യക്തമായിട്ട് അറിയാം. എന്നാലും എന്താണ് വ്യക്തം ആകാത്തത് എന്ന് ചിന്തിച്ചു ഞാൻ നെടുവീർപ്പെട്ടു.

### കാഹളനാദം അവ്യക്തമമെങ്കിൽ ആർ പടക്കൊരുങ്ങും? (1കൊരിന്ത്യർ 14:8)

നീതിയും, സമ്പൂർണ്ണവും കൃത്യവുമായ കോടതിവിധി ലഭിച്ചിട്ടും എന്തേ നമ്മുക്ക് ഇത്തരം ഒരു മറുപടി കൊടുക്കാനാവാത്ത ദുരവസ്ഥ? ആർക്കാണ് നമ്മുടെ നിലപാടുകൾ നമ്മോടുതന്നെ വിശദമാക്കാൻ കഴിയുക. മലങ്കരസഭാവിധിയുടെ തർക്കങ്ങളിൽ എപ്പോഴും നിഴലിച്ചുനിൽക്കുന്ന ഒരു സ്ഥാനിയാണ് മലങ്കരമെത്രാപ്പോലീത്താ. വിധിയുടെ നടത്തിപ്പിൽ അന്തിമമായി ചാർത്തപ്പെടുന്ന പേരും നൂറ്റാണ്ടുകളായി കൈമാറിവന്ന മലങ്കര നസ്രാണികളുടെ ജാതിക്കു കർത്തവ്യന്റെ പാരമ്പര്യസ്ഥാനം ആണത്. അതുകൊണ്ടുതന്നെ എപ്പോഴും തെറ്റിദ്ധരിപ്പിക്കപ്പെടുന്ന സ്ഥാനവും അതാണ്. നസ്രാണി ഒരു ജാതി എന്ന നിലയിൽ ഭാരതത്തിൽ വിളിക്കപ്പെട്ടപ്പോൾ ജാതിക്കുകർത്തവ്യൻ തെരഞ്ഞെടുക്കപ്പെട്ട അഭിഷേകം ചെയ്യപ്പെട്ട ഒരു സ്ഥാനിയാണ്. അല്ലാതെ ആരുടേയും ഔദാര്യത്തിലോ പണം കൊടുത്തോ നേടാവുന്ന ഒരു പദവി അല്ല അത്. അതുകൊണ്ടുതന്നെ പൊതുവിശദീകരണത്തിനു പരിമിതികൾ ഉണ്ടാവാം. അംഗങ്ങളുടെ ഭൂരിപക്ഷമനുസരിച്ചു സഭയുടെയോ ഇടവകയുടെയോ എന്തെങ്കിലും സ്വത്തുക്കൾ വീതം വെയ്ക്കാൻ, സമാന്തരഭരണം അനുവദിക്കാൻ ഏതെങ്കിലും ഒരു ദേവാലയം ഏറ്റെടുത്തു മറ്റൊരു കൂട്ടർക്ക് കൊടുക്കാൻ ഒന്നും മലങ്കര മെത്രാപ്പോലീത്തായ് സാധിക്കില്ല എന്ന് ആരാണ് പൊതുസമൂഹത്തോട് നിരന്തരം ഓർമ്മപ്പെടുത്തേണ്ടത്. അന്തിമമായ സുപ്രീംകോടതിവിധിയിൽ മായം ചേർക്കാനോ സ്വയമായി നീക്കുപോക്കുകൾ ഉണ്ടാക്കാനോ ചെറിയ മാറ്റം വരുത്തിക്കൊണ്ട് വ്യവസ്ഥപ്പെടുത്തുവാനോ കഴിയില്ല എന്ന് ആരോടാണ് പറഞ്ഞു ബോധ്യപ്പെടുത്തേണ്ടത്?

പ.പിതാക്കന്മാരായ മാർ ദീവന്നാസിയോസ് തിരുമേനിയെപ്പോലെ അന്ത്യോഖ്യൻ മുടക്കു പൂമാലയാണെന്നും ബസേലിയോസ് ഗീവർഗീസ് രണ്ടാമനെപ്പോലെ കോടതിവിധികളിൽ ഊറ്റംകൊള്ളാതെ എല്ലാ വിട്ടുവീഴ്ചകൾക്കും തയ്യാറായി പരസ്പരം ആലിംഗനം ചെയ്യാൻ മടികാട്ടാത്ത ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയനെപ്പോലെ ഇന്ത്യൻ നിയമവ്യവസ്ഥയ്ക്കു മുന്നിൽ സ്ഥാനത്യാഗം ചെയ്തു വിശ്വാസികളുടെയും വൈദികരുടെയും അംഗീകാരം നേടാൻ ചങ്കുറപ്പുകാട്ടുകയും ചെയ്ത വലിയ ഒരു പരമ്പരയുടെ കണ്ണിയാണ് ഈ പുണ്യസ്ഥാനം. പ.ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ അതേ കിരീടം അണിയുമ്പോൾ അത് വെറും നിറമുള്ള അലങ്കാരമല്ല, അനേകം പിതാക്കന്മാരുടെ പ്രാണനും നിണവും ഗന്ധവും തുടിച്ചുനിൽക്കുന്ന മഹനീയ ഉത്തരവാദിത്വമാണ്, നസ്രാണി സംസ്ക്കാരത്തിന്റെ കാണപ്പെടുന്ന തലപ്പാവാണ്.

### നിലപാടുകൾ വ്യക്തമാക്കണം

കിട്ടാവുന്ന പള്ളികൾ തിരിച്ചുപിടിച്ചു വിഘടിച്ചു പിരിയാൻ വെമ്പുന്നവർ എവിടെയെങ്കിലും പോയി തുലയട്ടെ എന്നാണോ നമ്മുടെ നിലപാട്. കുറച്ചുകാലമായി നഷ്ടപ്പെട്ട ആടിനെ തിരയുന്ന ഇടയന്റെ സുവിശേഷം നമ്മൾ മറന്നു. അതൊന്നും അത്ര പ്രാക്ടിക്കൽ അല്ല. പകരം വേണമെങ്കിൽ നീ നിന്നോ അല്ലേൽ എവിടെയെങ്കിലും പോയി തുലയൂ എന്ന സമീപനം ആണ് അടിമുടി കണ്ടുവരുന്നത്.

(ശേഷം പേജ് 4-ൽ)

# സ്ത്രീയും പുരുഷനും

ഫാ.ഡോ.വി.സി.ശാമുവേൽ

ക്രിസ്തീയ വീക്ഷണത്തിൽ സ്ത്രീയും പുരുഷനും തമ്മിലുള്ള ബന്ധം ആസ്പദമാക്കി അടിസ്ഥാനപരമായ ചില കാര്യങ്ങൾ പരാമർശിക്കുകയാണ്. ഇതിന് ആധാരമായി വി.പൗലോസിന്റെ രണ്ടു പ്രസ്താവനകൾ എടുത്തുകാണിക്കുകയാണ്. ഗലാത്യർ 3:27 -ഉം 1 കൊരിന്ത്യർ 11:3-13-ഉം ആണ് ആ പ്രസ്താവനകൾ അടങ്ങുന്ന ഭാഗങ്ങൾ.

## 1. ക്രിസ്തുവിലുള്ള സ്വാതന്ത്ര്യം

ഗലാത്യലേഖനഭാഗം ഇങ്ങനെയാണ്. ക്രിസ്തുവിലുള്ള ഐക്യത്തിനുവേണ്ടി സ്നാപനം ചെയ്യപ്പെട്ട നിങ്ങളെല്ലാവരും ക്രിസ്തുവിന്റെ ജീവൻ ധരിച്ചിരിക്കുന്നു. അതുകൊണ്ട് യൂദനെന്നോ യൂദേതരനെന്നോ അടിമയെന്നോ സ്വതന്ത്രനെന്നോ പുരുഷനെന്നോ സ്ത്രീയെന്നോ ഉള്ള ഭേദമില്ല. നിങ്ങളെല്ലാവരും ക്രിസ്തുയേശുവിലുള്ള ഐക്യത്തിൽ ഒന്നാകുന്നു (ഗലാത്യർ 3:21-28).

ക്രിസ്തുശിഷ്യന്മാർ ന്യായപ്രമാണമുൾക്കൊള്ളുന്ന നിയമാനുശാസനങ്ങളെ ഏതു യഹൂദനെയുംപോലെ നിലനിർത്തിക്കൊണ്ടുവേണം യേശുവിലുള്ള വിശ്വാസം സ്വീകരിക്കുവാൻ എന്ന വാദത്തെ ഖണ്ഡിക്കുവാൻ എഴുതിയതാണ് ഗലാത്യലേഖനം. നിയമാനുഷ്ഠാന ബാധ്യതയിൽനിന്നും അതുവഴി പാപത്തിന്റെയും മരണത്തിന്റെയും ആധിപത്യത്തിൽനിന്നും യേശുക്രിസ്തു മനുഷ്യനെ വ്യക്തിയായും സമൂഹമായും ഉദ്ധരിച്ചിരിക്കുന്നു എന്നുള്ളതാണ് ആ ലേഖനത്തിന്റെ ഉപദേശസാരം. യേശുക്രിസ്തുവിലുള്ള വിശ്വാസത്താൽ സ്വായത്തമാക്കേണ്ട ആ സ്വാതന്ത്ര്യം യഹൂദനെയും യഹൂദനല്ലാത്തവനെയും യജമാനനും ദാസനും പുരുഷനും സ്ത്രീക്കും ഒരുപോലെയുള്ളതാണ്. സഭവഴി ലഭിക്കേണ്ട സ്വാതന്ത്ര്യം അഥവാ രക്ഷയുടെ അനുഭവം ആസ്പദമാക്കി പുരുഷന് സ്ത്രീയേക്കാൾ മേന്മയില്ല. സ്ത്രീക്ക് പുരുഷനേക്കാൾ കുറവുമില്ല. എന്നാൽ പ്രകൃതിദത്തമായ സ്ത്രീപുരുഷവ്യത്യാസം അവർ തമ്മിലുണ്ട്. അത് അവർക്ക് ക്രിസ്തുവിലുള്ള സമത്വത്തെ ഹനിക്കുന്നില്ല. ഇതാണ് ഗലാത്യലേഖനത്തിൽ പൗലോസ് ഉറപ്പിച്ചു പറയുന്നത്.

## 2. ക്രിസ്തുവിലുള്ള സ്ത്രീപുരുഷബന്ധം

1. കൊരിന്ത്യർ 11-ാം അദ്ധ്യായത്തിൽ പൗലോസിന്റെ പരാമർശമാണ് ഇവിടുത്തെ ചിന്താവിഷയം. പരസ്പര വിരുദ്ധമെന്നു തോന്നാവുന്ന രണ്ട് ഊന്നലുകൾ അവിടെ കാണാം. അവയിൽ ഒന്നാമത്തേത് 3 മുതൽ 10 വരെയുള്ള വാക്യങ്ങളിലും രണ്ടാമത്തേത് 11,12 വാക്യങ്ങളിലും ചേർത്തിട്ടുണ്ട്. ഒന്നാമത്തെ ഭാഗത്തുള്ള അഞ്ചുകാര്യങ്ങൾ താഴെ കാണുന്നവയാണ്.

1. ഏതു പുരഷന്റെയും മേലുള്ള പരമാധികാരം ക്രിസ്തുവിനും ഭാര്യയുടെമേലുള്ള അധികാരം ഭർത്താവിനുമാകുന്നു. ക്രിസ്തുവിന്റെ മേൽ ദൈവത്തിനാണ് അധികാരമുള്ളത് (3-ാം വാക്യം).

ദൈവത്തിന്റെ അധികാരത്തിൻകീഴിൽ നിൽക്കുന്ന ക്രിസ്തുവിന്റെ പരമാധികാരത്തിനു വിധേയമായി പുരുഷൻ സ്ഥിതിചെയ്യുന്നു. അവന്റെ അധീനതയിൽ സ്ത്രീ നിലനിൽക്കുന്നു.

2. അതുകൊണ്ട് പ്രാർത്ഥനാസമയത്ത് സ്ത്രീ തലമൂടിയിരിക്കണം. പുരുഷൻ തല മൂടുകയും അരുത്. (4 മുതൽ 7 വരെയുള്ള വാക്യങ്ങൾ)

3. പുരുഷൻ തലമൂടിക്കൂടാത്തത് അവൻ ദൈവത്തിന്റെ പ്രതിബിംബവും ദൈവത്തിന്റെ തേജസ്സ് പ്രിഫലിപ്പിക്കുന്നവനുമാകയാലത്രെ (7-ാം വാക്യം).

4. ഇതിനോട് ചേർന്ന് പൗലോസ് പറയുന്നു പുരുഷൻ സൃഷ്ടിക്കപ്പെട്ടതു സ്ത്രീയിൽനിന്നല്ല, എന്നാൽ സ്ത്രീ സൃഷ്ടിക്കപ്പെട്ടത് പുരുഷനിൽ നിന്നാണ്.

5. പുരുഷൻ സ്ത്രീക്കുവേണ്ടിയല്ല. സ്ത്രീ പുരുഷനുവേണ്ടിയാണ് സൃഷ്ടിക്കപ്പെട്ടത് (9 -ാം വാക്യം).

ഈ വാക്യങ്ങളിൽനിന്നെല്ലാം സ്ത്രീ പുരുഷനു വിധേയമായിക്കഴിയണമെന്നും അതിന്റെ സൂചകമായി പ്രാർത്ഥിക്കുമ്പോൾ തല മൂടിയിരിക്കണമെന്നും പൗലോസ് ശക്തിപൂർവ്വം വാദിക്കുന്നു. അതിനോടൊപ്പം പുരുഷനു സ്ത്രീയോട് എന്തെങ്കിലും വിധേയത്വമോ കടപ്പാടോ ഉള്ളതായി പൗലോസ് പറയുന്നില്ല. പുരുഷനു സഹായം നൽകുവാനുദ്ദേശിച്ചു നിർമ്മിതയാണു സ്ത്രീ. അതു നൽകിക്കൊണ്ട് സ്ത്രീ പുരുഷനു കീഴ്പ്പെട്ടു കഴിഞ്ഞുകൊള്ളണം. സ്വകീയമായ ഒരു നില സ്ത്രീക്കുള്ളതായി ഇവിടെയെങ്ങും പൗലോസ് പറയുന്നില്ല.

## 3. പൗലോസിന്റെ സ്ത്രീപുരുഷ ചിന്തയുടെ ആധാരം

ആ വാദത്തിന് ആധാരമായി പൗലോസ് കരുതുന്നത് ഉല്പത്തി പുസ്തകം 2-ാം അദ്ധ്യായത്തിലെ സൃഷ്ടിവൃത്താന്തമാണ്. ആദിമനുഷ്യനെ ദൈവം സൃഷ്ടിച്ച് ഏദൻതോട്ടത്തിൽ പാർപ്പിച്ച സംഭവത്തിൽ സൃഷ്ടി ആരംഭിച്ചു (7,8). ആ മനുഷ്യൻ ഏകനായിരുന്നു. അവന്റെ സ്വൈര്യ ജീവിതത്തിനു വേണ്ട സൗകര്യം തോട്ടത്തിലുണ്ടായിരുന്നു. എങ്കിലും ഏകാന്തതയെ നേരിടുവാൻ മാർഗ്ഗമുണ്ടായിരുന്നില്ല. മനുഷ്യൻ തനിച്ചിരിക്കുന്നതു നല്ലതല്ല, അവന് തക്കതായ ഒരു തുണ ഞാൻ ഉണ്ടാക്കികൊടുക്കും എന്നു ദൈവം പറഞ്ഞു (18). അവയ്ക്കു പേരിടുവാൻ മനുഷ്യന്റെ അടുക്കലേക്ക് അയച്ചു. മനുഷ്യൻ അവയ്ക്ക് പേരിട്ടു. അവയിലൊന്നിനേയും ചങ്ങാതിയായി സ്വീകരിച്ചില്ല. ഈ സാഹചര്യത്തിൽ ദൈവം മനുഷ്യനിൽനിന്നു തന്നെ സ്ത്രീയെ നിർമ്മിച്ചു. നരനു (എബ്രായ ഭാഷയിൽ ഇഷ്) തുണയായി നാരിയെ (ഇഷാ) നൽകി (19 മുതൽ 23 വരെ). രസകരമായ കഥാരൂപത്തിൽ കൊടുത്തിരിക്കുന്ന ഈ വിവരണത്തിന്റെ അർത്ഥപുഷ്ടി മനസ്സിലാക്കുവാൻ ഉല്പത്തി 2:4 മുതൽ 5:5 വരെ 1-ാം അദ്ധ്യായവുമായി ബന്ധപ്പെടുത്താതെ ഒരുമിച്ച് വായിച്ചുനോക്കണം.

പൗലോസ് എടുത്തുപറയുന്നതായി മുകളിൽ കണ്ട അഞ്ചു കാര്യങ്ങളിൽ നാലും അഞ്ചും ഈ സൃഷ്ടിവിവരണത്തിൽനിന്നും നേരെ എടുത്തവയാണ്. മറ്റു കാര്യങ്ങളിലും ഇതിന്റെ പ്രേരണ പൗലോസിന്റെ ചിന്തയെ ബാധിച്ചിരുന്നു.

## 4. പൗലോസിന്റെ സ്ത്രീ പുരുഷ ദർശനം

1കൊരി.11:11,12 - ഈ വാക്യങ്ങൾ മറ്റൊരാശയമാണ് ഉൾക്കൊള്ളുന്നത്. എന്നാൽ ക്രിസ്തീയ ജീവിതത്തിൽ സ്ത്രീക്കു പുരുഷനെ ആശ്രയിക്കാതെയോ പുരുഷനു സ്ത്രീയെ ആശ്രയിക്കാതെയോ കഴിയുവാൻ സാധ്യമല്ല (11-ാം വാക്യം). ഇവിടെ പൊന്തിനിൽക്കുന്നത് ഒമ്പതാം വാക്യത്തിലേതുപോലെ സ്ത്രീ പുരുഷനുവേണ്ടി സൃഷ്ടിക്കപ്പെട്ടു എന്ന ഊന്നലല്ല. അവർ പരസ്പരം കടപ്പെട്ടവരാണെന്നുള്ള ആശയമാണ്. അതുപോലെ സ്ത്രീ പുരുഷനിൽനിന്നാണ് മറിച്ചല്ല സൃഷ്ടിക്കപ്പെട്ടത് എന്ന് എട്ടാം വാക്യത്തിലെ വാദത്തെയും 12-ാം വാക്യത്തിൽ അപ്പോസ്തോലൻ രേഖപ്പെടുത്തുന്ന സ്ത്രീ പുരുഷനിൽനിന്നും സൃഷ്ടിക്കപ്പെട്ടതുപോലെ പുരുഷൻ സ്ത്രീയിൽനിന്നു ജനിക്കുന്നു എന്നവിടെ ചൂണ്ടിക്കാണിക്കുന്നു. ഇവിടെയും വിധേയത്വമുള്ളതു സ്ത്രീയും പുരുഷനും അന്യോന്യമാണെന്നു അപ്പോസ്തോലൻ ഉറപ്പിച്ചു പറയുന്നു.

പൗലോസിന്റെ ഈ രണ്ടാമത്തെ ആശയത്തിനു ഉല്പത്തി പുസ്തകത്തിലെ സൃഷ്ടിവിവരണത്തിൽ കൊടുത്തിരിക്കുന്ന അടിസ്ഥാനം ശ്രദ്ധേയമാണ്. മനുഷ്യസൃഷ്ടിയെപ്പറ്റി സാധാണ പറഞ്ഞുവരുന്ന ആദാമിന്റെയും ഹവ്വായുടെയും കഥ ഉല്പത്തി 2-ാം അദ്ധ്യായത്തിൽനിന്നുമെടുത്തതാണ്. അവിടെ ആദ്യമനുഷ്യനെ ഒരു പുരുഷവ്യക്തിയായി ചിത്രീകരിക്കുന്നു. എന്നാൽ ഒന്നാം അദ്ധ്യായം 26-31 വരെ മനുഷ്യനെ സൃഷ്ടിച്ച വിവരം കൊടുത്തിരിക്കുന്നത് അങ്ങനെയല്ല. 26:10 വാക്യത്തിൽ മനുഷ്യനെപറ്റി ഏകവചനവും ബഹുവചനവും ഉപയോഗിച്ചിട്ടുണ്ട്. അനന്തരം ദൈവം, നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക. അവർ സമുദ്രത്തിലുള്ള..... എന്നു കല്പിച്ചു. ഈ ഊന്നൽ 27-ാം വാക്യത്തിൽ കൂടുതൽ വിശദമാക്കിയിട്ടുണ്ട്. ദൈവം തന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു. 5:1,2-ലും ഈ ആശയം തന്നെയാണ് കാണുന്നത്. ഇവിടെ സൂചനയുള്ള മനുഷ്യൻ ഒരു വ്യക്തിയല്ല. ഒരു പ്രത്യേക പുരുഷനുമല്ല, സ്ത്രീയുമല്ല. സർവ്വ മനുഷ്യ വ്യക്തികളെയും മാനവസമൂഹത്തെ ആകമാനവും മാത്രമല്ല സ്ത്രീപുരുഷ യാഥാർത്ഥ്യത്തെയും ഒരുമിച്ച് ഉൾക്കൊള്ളുകയും അതിജീവിക്കുകയും ചെയ്യുന്ന മാനവികതയാണ്. അഥവാ ഉല്പത്തി ഒന്നാം അദ്ധ്യായത്തിലും അതിനോട് യോജിക്കുന്ന മറ്റുഭാഗങ്ങളിലും ദൈവം ആദിയിൽ ഉളവാക്കിയതായി വിഭാവന ചെയ്തിരിക്കുന്നത് ഒരു പ്രത്യേക മനുഷ്യ വ്യക്തിയെ അല്ല. മനുഷ്യൻ എന്ന വാസ്തവത്തെയാണ്. അത് ഒരു പുരുഷനോ ഒരു സ്ത്രീയോ ഒരു പ്രത്യേക വ്യക്തി തന്നെയോ അല്ല. എന്നാൽ അതിൽ വ്യക്തിയും വർഗ്ഗവും പുരുഷനും സ്ത്രീയും തത്വത്തിലുണ്ട്.

എബ്രായഭാഷയിൽ ആദാം ഒരു വ്യക്തിനാമമല്ല. മനുഷ്യൻ എന്നർത്ഥമുള്ള വർഗ്ഗനാമമാണ്. ആ അർത്ഥത്തിലാണ് 1:26, 27ലും 5:2ലും ആ പദം ഉപയോഗിച്ചിട്ടുള്ളത്. ഇവയിൽ 5:2-ലെ ആദാം പുരുഷനും സ്ത്രീക്കും പൊതുവായി ദൈവം കൊടുത്ത പേരായിരുന്നു എന്ന് അവിടെ പറയുന്നു. എന്നാൽ ആദിമനുഷ്യനും ആദാം എന്ന പേര് വ്യക്തിനാമമായി ലഭിച്ചു എന്ന് 3:21ൽ സൂചനയുണ്ട്. അതുപോലെ സ്ത്രീക്കു ഹവ്വാ എന്ന പേര് നൽകിയിരുന്നതായി 3:2-ലും 4:1ലും എടുത്തു പറയുകയും ചെയ്യുന്നു.

ഉല്പത്തി പുസ്തകത്തിലെ രണ്ടു കഥകളെയും ചേർത്തിണക്കിയാണ് വേദപുസ്തകത്തിലെ പ്രതിപാദനം. അവയിലൊന്നും അതിൽതന്നെ പൂർണ്ണമല്ലെന്നുള്ള ബോധ്യമായിരിക്കാം കാരണം. ഇതു വേദപുസ്തക പഠിതാക്കളെ വിഷമിപ്പിച്ചിട്ടുള്ള ഒരു വിഷയമാണ്. പ്രശ്നം തരണം ചെയ്യുവാൻ നാലാം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധത്തിൽ പ്രശസ്തി ആർജ്ജിച്ച നിസ്സായിലെ ഗ്രീഗോറിയോസ് ദൈവം മനുഷ്യനെ രണ്ടു തട്ടുകളിലായി സൃഷ്ടിച്ചു എന്നിപ്രായപ്പെട്ടു. ഒന്നാമത്തെ തട്ടിൽ ഉല്പത്തി ഒന്നാം അദ്ധ്യായത്തിലും മറ്റും സൂചനയുള്ള മനുഷ്യനെയും രണ്ടാമത്തേതിൽ സ്ത്രീ പുരുഷന്മാരും വ്യക്തികളും തമ്മിൽ വേർതിരിവു ചൂണ്ടിക്കാണിക്കാവുന്ന രണ്ടാം അദ്ധ്യായത്തിലെ മനുഷ്യനെയും സൃഷ്ടിച്ചു എന്നാണ് അദ്ദേഹത്തിന്റെ വ്യാഖ്യാന സാരം. ആധുനിക വേദപുസ്തക പണ്ഡിതന്മാർ ചരിത്രപരമായി കൂടുതൽ സ്വീകാര്യമായ ഒരു നിലപാട് അവലംബിക്കുന്നു. ഉല്പത്തി പുസ്തകത്തിലെ വൃത്താന്തങ്ങൾ രണ്ടും എബ്രായരുടെ ഇടയിൽ രൂപംകൊണ്ട ഭിന്ന പാരമ്പര്യങ്ങളെ പ്രതിബിംബിക്കുന്നവയായി അവർ അവയെ മനസ്സിലാക്കുന്നു.

## 5. സ്ത്രീപുരുഷ ദർശനം

ഉല്പത്തി ഒന്നും രണ്ടും അദ്ധ്യായങ്ങ

(ശേഷം പേജ് 5-ൽ)

# മനുഷ്യസ്വഭാവത്തെയും ധർമ്മനിഷ്ഠമായ ജീവിതത്തെയുംകുറിച്ച് വിശുദ്ധ അന്തോണിയോസ്

### പാഠം 1

മനുഷ്യരെ പലപ്പോഴും ബുദ്ധിമാന്മാരെന്ന് വിശേഷിപ്പിക്കുന്നത് തെറ്റായാണ്. ധാരാളം അറിവ് നേടിയിട്ടുള്ളവരോ പുരാതനജ്ഞാനികളുടെ ഗ്രന്ഥം വായിച്ചിട്ടുള്ളവരോ അല്ല ബുദ്ധിമാന്മാർ. മറിച്ച് ബുദ്ധിയുള്ള ആത്മാവും നന്മയും തിന്മയും തിരിച്ചറിയാനുള്ള കഴിവുമുള്ളവരാണ് ബുദ്ധിമാന്മാർ. അവർ പാപകരമായ പ്രവർത്തികളിൽനിന്നും ആത്മാവിന് ദോഷം ചെയ്യുന്ന കാര്യങ്ങളിൽനിന്നും അകന്നു നിൽക്കുന്നു. അവർ ദൈവത്തോട് കൃതജ്ഞത പുലർത്തുകയും നന്മ നിറഞ്ഞതും ആത്മാവിന് ഗുണകരമായ പ്രവർത്തികളിൽ ഉറച്ചുനിൽക്കുകയും ചെയ്യുന്നു.

### പാഠം 2

ഒരുവൻ എത്രമാത്രം ലളിതജീവിതം നയിക്കുന്നുവോ അയാൾ അത്രമാത്രം സന്തുഷ്ടനായിരിക്കും. എന്തെന്നാൽ അടിമകൾ, കൃഷിവാലന്മാർ, കന്നുകാലിപറ്റങ്ങൾ മുതലായവയുടെ ചുമതലകൾ അയാളെ അലട്ടുകയില്ല. എന്നാൽ ഇത്തരം കാര്യങ്ങളോട് ബന്ധപ്പെട്ടിരിക്കുകയും അവയിൽനിന്നുളവാകുന്ന പ്രശ്നങ്ങളാൽ തളരുകയും ചെയ്യുമ്പോൾ നാം ദൈവത്തെ പഴിക്കും. അങ്ങനെ നമ്മുടെ യഥാർത്ഥ സത്ത എന്താണെന്നറിയാതെ നമ്മുടെ ദുശാഠ്യം നിറഞ്ഞ ആഗ്രഹങ്ങളാൽ മരണത്തെ വളർത്തിയെടുക്കുകയും പാപപൂർണ്ണമായ ഒരു ജീവിതത്തിന്റെ അന്ധകാരത്തിൽ ലക്ഷ്യമില്ലാതെ അലഞ്ഞിതിരിയുകയും ചെയ്യും.

### പാഠം 3

ദൈവം നിങ്ങളുടെ ഓരോ പ്രവർത്തിയും കാണുന്നുണ്ടെന്നുള്ള കാര്യത്തിൽ സംശയം ഉള്ളവർ ഒന്നു മനസ്സിലാക്കുക. നിങ്ങൾ ഒരു മനുഷ്യനും എന്നാൽ പൊടിയും ആയിരുന്നിട്ടും എന്തുമാത്രം സ്ഥലങ്ങൾ ഒരേസമയം കണ്ടു മനസ്സിലാക്കുവാൻ സാധിക്കുന്നുണ്ട്. ആ നിലയ്ക്ക് മനുഷ്യന് കടുകുമണി ദൃഷ്ടിഗോചരമാകുന്നതെങ്ങനെയോ അതുപോലെ സർവ്വ വസ്തുക്കളും ദൃഷ്ടിഗോചരമാകുന്ന ദൈവത്തിന് എത്രയോ അധികമായി എല്ലാറ്റിനെയും വീക്ഷിക്കുവാൻ സാധിക്കും. അവിടുന്നുതന്നെയാണല്ലോ തന്റെ ഹിതാനുസാരം എല്ലാ സൃഷ്ടികൾക്കും ജീവനും ആഹാരവും നൽകുന്നത്.

### പാഠം 4

മനുഷ്യരുടെ പ്രശംസ കിട്ടുന്നതിന് വേണ്ടിയാകരുത് നാം സുകൃതവും ഭക്തിയും നിറഞ്ഞ ജീവിതം നയിക്കുന്നത് മറിച്ച് നമ്മുടെ ആത്മാവിന്റെ രക്ഷയ്ക്കുവേണ്ടിയായിരിക്കണം. മരണം ഓരോദിവസവും നമ്മുടെ കൺമുമ്പിലുണ്. മനുഷ്യരുടെ പ്രവർത്തികളെല്ലാം സ്നേഹത്തിലും നിത്യമായ സന്തോഷത്തിലും വസിക്കുന്നു.

### പാഠം 5

ദൈവത്തോടുള്ള ആദരവിനാൽ ബലഹീനരോട് കരുണ കാണിക്കുകയും കഴിവുണ്ടായിട്ടും തന്മ ചെയ്യാതിരിക്കുകയും ചെയ്യുന്നവരാണ് വിശുദ്ധർ. അവർ സൃഷ്ടാവായ ദൈവത്തിന്റെ സ്നേഹത്തിലും നിത്യമായ സന്തോഷത്തിലും വസിക്കുന്നു.

### പാഠം 6

നിങ്ങളെ ഉപദ്രവിക്കുന്നവർക്ക് നന്മ ചെയ്യുക. അപ്പോൾ ദൈവം നിങ്ങളുടെ സുഹൃത്തായിരിക്കും. നിങ്ങൾ ആരെയും കുറ്റം പറയാതിരിക്കുക. സ്നേഹവും സംയമനവും മിതത്വവും ക്ഷമയും ആത്മനിയന്ത്രണവും പരിശീലിക്കുക. എന്തെന്നാൽ ഇതുതന്നെയാണ് ദൈവത്തെക്കുറിച്ചുള്ള ജ്ഞാനം. തന്നെത്താൻ താഴ്ത്തി എളിമയോട് ദൈവത്തിന്റെ വഴിയിൽ സഞ്ചരിക്കുക. ഇത് എല്ലാവർക്കും സാധ്യമായ കാര്യമല്ല. ആത്മീയമായ ധാരണയുള്ള ഒരാൾക്കു മാത്രമേ ഇത്തരത്തിൽ ജീവിക്കാനാകൂ.

### പാഠം 7

തങ്ങൾക്കു കേവലം നിലനിൽപ്പിനുവേണ്ടത് മാത്രം കൊണ്ട് ആളുകൾ തൃപ്തിപ്പെടാതെ കൂടുതൽ ആഗ്രഹിക്കുമ്പോൾ അവർ ആത്മാവിനെ അസ്വസ്ഥമാക്കുന്ന വികാരങ്ങളുടെ അടിമകളായിത്തീരുന്നു. തങ്ങൾക്കുള്ളത് തീരെ അപര്യാപ്തമാണ് എന്ന ചിന്ത അവരെ അലട്ടുന്നു. ഓട്ടമത്സരത്തിൽ പങ്കെടുക്കുന്നവർക്ക് നീണ്ട കുപ്പായങ്ങൾ തടസ്സം സൃഷ്ടിക്കുന്നതുപോലെ ആവശ്യത്തിൽ അധികം ലഭിക്കണം എന്ന ആഗ്രഹം പോരാടുന്നതിനോ രക്ഷിക്കപ്പെടുന്നതിനോ ഒരുവന്റെ ആത്മാവിനെ അനുവദിക്കുകയില്ല. നമ്മുക്കുവേണ്ടി എല്ലാം കരുതുന്ന ദൈവത്തിനു നിരന്തരം നന്ദി പറയാനും നിലയ്ക്കാത്ത ശബ്ദത്തോടെ അവിടുത്തെ സ്തുതിക്കുവാനും നമ്മൾ എത്രമാത്രം ബദ്ധശ്രദ്ധരാകണം.

### പാഠം 8

സത്യവും സ്വയം വെളിപ്പെടുത്തുന്നതുമായ കാര്യങ്ങളെക്കുറിച്ച് ആരെങ്കിലും തർക്കിക്കുകയും എതിർവാദം ഉന്നയിക്കുകയും ചെയ്യുന്ന് കാണുകയാണെങ്കിൽ തർക്കം അവസാനിപ്പിച്ചു അവിടം വിട്ടുപോവുക. അനാവശ്യമായി തർക്കിക്കുന്നവരുടെ മനസ്സ് മരവിച്ചതാണ്. അവരുടെ പെരുമാറ്റം മൃഗീയമായിരിക്കും. അവർ ദൈവത്തെ അറിയുന്നില്ല. അവരുടെ ആത്മാവിന് പ്രകാശവുമില്ല. ഉപദ്രവകരമായ സംഭാഷണം സുകൃതസമ്പന്നമായ ജീവിതം നയിക്കുന്നവരെയും അവരുടെ സ്വഭാവത്തെയും ദുഷിപ്പിക്കും. മനസ്സിനെ ഇരുളിലാഴ്ത്തുകയും പ്രാർത്ഥനയുടെ ദീപം അണയ്ക്കുകയും ചെയ്യും.

### പാഠം 10

താൽക്കാലികമായ സമ്പത്തുക്കൾ ബലം പ്രയോഗിച്ചു നേടാൻ ശ്രമിക്കുന്നവർ തങ്ങളുടെ ആഗ്രഹങ്ങൾ മൂലം അധാർമ്മികമായി പ്രവർത്തിക്കുന്നു. അവർ മരണത്തെയും ആത്മനാശത്തെയുംകുറിച്ച് ചിന്തിക്കുന്നില്ല. ദുഷ്ടതമൂലം മരണാനന്തരം മനുഷ്യർ അനുഭവിക്കേണ്ടിവരുന്ന ശിക്ഷയെക്കുറിച്ചു അവർ മനസ്സിലാക്കുന്നില്ല. സമ്പത്ത് അന്ധനായ വഴികാട്ടിയും ഭോഷനായ ഉപദേഷ്ടാവുമാണ് എന്ന് മനസ്സിലാക്കുക.

### പാഠം 11

ദൈവസ്നേഹം അനുഭവിക്കുന്നതും നല്ലവരുമായ ആളുകൾ ദുഷ്പ്രവർത്തികൾ ചെയ്യുന്നവരെ മുഖംനോക്കി ശകാരിക്കുന്നു. എന്നാൽ അവരുടെ അസാന്നിദ്ധ്യത്തിൽ നല്ല ആളുകൾ അവരെ കുറ്റപ്പെടുത്തുകയോ മറ്റുള്ളവരെ അതിനു അനുവദിക്കുകയോ ഇല്ല.

### പാഠം 12

നാം ദൈവത്തിൽനിന്നും സ്വീകരിച്ച ആത്മനിയന്ത്രണം, സഹനശക്തി, ആത്മധൈര്യം, ക്ഷമ, മിതത്വം ഈ സദ്ഗുണങ്ങൾ വളർത്തിയെടുക്കുകയും അവ നമ്മുടെ അധീനതയിൽ ആകുകയും ചെയ്താൽ നമ്മുക്ക് സംഭവിക്കുന്ന യാതൊന്നും വേദനാജനകമോ ദുഃഖകരമോ അസഹ്യമോ ആയിരിക്കുകയില്ല. അവയെല്ലാം മാനുഷികമായ ബലഹീനതകൊണ്ട് സംഭവിക്കുന്നതാണെന്നും നമ്മിലുള്ള സുകൃതംകൊണ്ട് അവയെ കീഴടക്കാൻ സാധിക്കുമെന്നും ഉള്ള ഉൾകാഴ്ച നമ്മളെ ശക്തിപ്പെടുത്തും. നമ്മുക്ക് സംഭവിക്കുന്നതെന്തും നമ്മുടെ നന്മയ്ക്കായി ഭവിക്കുന്നതും നമ്മിലുള്ള സുകൃതങ്ങൾ കൂടുതൽ തിളക്കമാർന്നവയാകുവാനും ദൈവത്താൽ കിരീടമണിയപ്പെടുവാനും ഉള്ള സാധ്യതയാകുന്നു.

### പാഠം 13

പാപത്തിനെതിരെയുള്ള പോരാട്ടത്തിലൂടെയാണ് ദൈവത്തെ സേവിക്കാനും സ്വർഗ്ഗത്തിലെ മാലാഖമാരെപോലെ ജീവിക്കുവാനുമുള്ള യോഗ്യത നമ്മൾ നേടുന്നത്. നമ്മുക്ക് വേണമെങ്കിൽ വികാരങ്ങളുടെ അടിമയായിക്കഴിയാം. വേണമെങ്കിൽ വികാരങ്ങൾക്ക് കീഴടങ്ങാതെ അതിൽനിന്നും മോചിതരാകാം. എന്തെന്നാൽ സ്വതന്ത്രമായ ഇച്ഛാശക്തിയോടെയാണ് ദൈവം നമ്മെ സൃഷ്ടിച്ചിരിക്കുന്നത്. മാംസത്തിന്റെ വികാരങ്ങളെ അതിജീവിക്കുന്നവന് അനശ്വരതയുടെ കിരീടം ലഭിക്കും. ദുർവികാരങ്ങൾ ഇല്ലായിരുന്നുവെങ്കിൽ സുകൃതങ്ങളും ഉണ്ടാകുമായിരുന്നില്ല. അതുകൊണ്ട് തന്റെ ആത്മാവിനെ നേടുകയെന്നത് മാത്രമാണ് ഭദ്രവും അവമതിക്കാൻ പാടില്ലാത്തതുമായ സമ്പത്തും.

### പാഠം 14

ദൃശ്യമായ വസ്തുക്കളെ തിരിച്ചറിയാൻവേണ്ടിയാണ് ദൈവം നമ്മുക്ക് കാഴ്ചശക്തി തന്നിരിക്കുന്നത്. കറുപ്പ് എന്താണെന്നും വെളുപ്പ് എന്താണെന്നുമൊക്കെ. ഇതുപോലെ തന്നെ ആത്മാവിന് പ്രയോജനപ്രദമായവ തിരിച്ചറിയാനാണ് ദൈവം നമ്മുക്ക് ബുദ്ധി തന്നിരിക്കുന്നത്. മനസ്സിന് നിരക്കാത്ത ആഗ്രഹങ്ങൾ വിഷയസുഖങ്ങളുണ്ടാക്കുന്നു. അതു രക്ഷയിൽനിന്നും ദൈവത്തോടുള്ള ഐക്യത്തിൽനിന്നും ആത്മാവിനെ തടയുന്നു. വീടിന്റെ വാതിൽ അടച്ചു ഒറ്റയ്ക്കായിരിക്കുമ്പോഴും നമ്മൾ ഒറ്റയ്ക്കല്ല. ദൈവം നമ്മുക്കായി നിയോഗിച്ച മാലാഖ നമ്മോടൊപ്പം ഉണ്ടായിരിക്കും. ഉറക്കമില്ലാത്ത ഈ നമ്മുടെ മാലാഖയെ ഒന്നും മറയ്ക്കുവാൻ ആർക്കും സാധിക്കില്ല.

### പാഠം 15

ഒരു സത്രത്തിൽ എത്തുന്ന ആളുകളിൽ ചിലർക്ക് കിടക്ക ലഭിക്കുന്നു. മറ്റു ചിലർക്കാകട്ടെ നിലത്തുകിടന്നുറങ്ങേണ്ടിവരുന്നു. പിറ്റേന്ന് കാലത്ത് അവരവർ തങ്ങളുടെ സാധനങ്ങൾ മാത്രം എടുത്തുകൊണ്ടു ഓരോരുത്തരും തിരിച്ചുപോകുന്നു. ഇതുപോലെതന്നെ ഈ ജീവിതത്തിലേക്ക് വരുന്നവരിൽ എളിമയോട് ജീവിക്കുന്നവരും സമ്പത്തിലും ആഢംബരത്തിലും ജീവിക്കുന്നവരും ഏതനും വർഷങ്ങൾക്കുശേഷം ഒരു സത്രത്തിൽനിന്നെന്നതുപോലെ ഈ ജീവിതത്തിൽനിന്ന് തിരികെപോകുന്നു. ഈ ലോകത്തിന്റെ സുഖങ്ങളും സന്തോഷങ്ങളും ആർക്കും കൊണ്ടുപോകാൻ കഴിയുന്നില്ല. മറിച്ചു നല്ലതോ ചീത്തയോ ആയ കഴിഞ്ഞകാല പ്രവർത്തികൾ മാത്രമാണ് ഓരോരുത്തരും കൂടെ കൊണ്ടുപോകുന്നത്. ഈ കാര്യം ഗ്രഹിച്ചുകൊണ്ടു ജീവിതം ക്രമപ്പെടുത്തുക എല്ലായ്പോഴും ദൈവത്തിനു നന്ദി പറയുക.

### പാഠം 16

ചെമ്പിൽ ക്ലാവ് എന്നതുപോലെയും ശരീരത്തിൽ അഴുക്കെന്നതുപോലെയും തിന്മ ഒരുവന്റെ സ്വഭാവത്തിൽ പറ്റിപ്പിടിച്ചിരിക്കുന്നു. ചെമ്പുപാത്രം നിർമ്മിക്കുന്ന ആളല്ല ക്ലാവുണ്ടാക്കിയത്. ഒരു കുട്ടിയുടെ മാതാപിതാക്കളല്ല അവന്റെ ദേഹത്തെ അഴുക്കിന് കാരണക്കാർ. ഇതുപോലെ തിന്മയെ സൃഷ്ടിച്ചത് ദൈവമല്ല. തിന്മ തനിക്ക് ശിക്ഷാകരവും ഹാനികരവും ആണ് എന്നു മനസ്സിലാക്കി അതിനെ ഒഴിവാക്കേണ്ടതിന് ദൈവം മനുഷ്യന് അറിവും വിവേകവും നൽകിയിട്ടുണ്ട്. വിവേകം ബുദ്ധിയുടെ ദാസനാണ്, ബുദ്ധിയെന്ത് തീരുമാനിക്കുന്നുവോ അത് വിവേകം ഉൾകൊള്ളുകയും പ്രകടിപ്പിക്കുകയും ചെയ്യുന്നു. ഈ ചിന്ത നമ്മെ എപ്പോഴും ഭരിക്കട്ടെ.

### പാഠം 17

ദൈവം സന്തോഷിക്കുകയോ കോപിക്കുകയോ ചെയ്യുന്നില്ല. കാരണം സന്തോഷവും കോപവും വികാരങ്ങളാണല്ലോ. ദൈവത്തിനു സന്തോഷമോ അതൃപ്തിയോ തോന്നുന്നുവെന്ന് മാനുഷികമായ തോന്നുന്നുവെന്ന് മാനുഷികരീതിയിൽ സങ്കല്പിക്കുന്നത് ശരിയല്ല. അവിടുന്ന് നല്ലവനാണ്. അവിടുന്ന് എല്ലായ്പ്പോഴും അനുഗ്രഹങ്ങളാണ് വർഷിക്കുന്നത്. ദൈവം നമ്മോട് കോപിക്കുന്നില്ല. എന്നാൽ നമ്മുടെ പാപങ്ങൾ നമ്മുടെ ഉള്ളിൽ പ്രകാശിക്കുന്ന ദൈവത്തെ മറയ്ക്കുകയും നമ്മെ ശിക്ഷിക്കുന്ന പിശാചുക്കള്ക്കു വിധേയരാക്കി തീർക്കുകയും ചെയ്യുന്നു. പാപത്തിന്റെ ആരംഭമായ ആഗ്രഹം നമ്മുടെ ആത്മാവിനെ നശിപ്പിക്കുന്നു. രക്ഷയുടെയും സ്വർഗ്ഗരാജ്യത്തിന്റെയും ആരംഭമാവട്ടെ സ്നേഹം ആണ്.

### പാഠം 18

ദൈവത്തിന്റെ സ്നേഹം ആസ്വദിച്ചുകൊണ്ട് വിശുദ്ധജീവിതം നയിക്കുവാൻ ആഗ്രഹിക്കുന്നവർ വ്യർത്ഥാഭിമാനത്തിൽനിന്നും പൊള്ളയും മിഥ്യയുമായ അഹന്തയിൽനിന്നും തങ്ങളെതന്നെ വിടുവിക്കണം. തങ്ങളുടെ ജീവിതശൈലിയെയും ചിന്തയെയും നേർവഴിക്കു കൊണ്ടുവരുവാൻ അവർ ശ്രമിക്കേണ്ടതുണ്ട്. കാരണം ദൈവസ്നേഹം നിശ്ചലതയോട് ആസ്വദിക്കുന്ന മനസ്സ് ദൈവത്തിലേക്ക് ആരോഹണം ചെയ്യാനുള്ള മാർഗ്ഗമായിത്തീരുന്നു.

### പാഠം 19

ദൈവസ്നേഹം ആസ്വദിച്ചുകൊണ്ട് വിശുദ്ധ ജീവിതത്തിന്റെ പാത പിന്തുടരുന്നവർ ആത്മാവിന്റെ സുകൃതങ്ങളെ പോഷിപ്പിക്കുന്നു. കാരണം ആത്മാവാണ് അവരുടെ സമ്പന്നതയും അന്തമായ സന്തോഷവും. ദൈവഹിതമനുസരിച്ച് തങ്ങൾക്ക് ലഭിക്കുന്ന താൽക്കാലിക സന്തോഷങ്ങളെ അവർ സ്വീകരിക്കുന്നു. ഇവ അപൂർവ്വമാണെങ്കിലും അവർ സന്തോഷത്തോടും കൃതജ്ഞതയോടും കൂടെയാണ് സ്വീകരിക്കുന്നത്. രുചികരമായ ഭക്ഷണം ശരീരത്തെ പോഷിപ്പിക്കുന്നു. എന്നാൽ ദൈവത്തെക്കുറിച്ചുള്ള അറിവ് ആത്മനിയന്ത്രണം, നന്മ, കാരുണ്യം, ഭക്തി, സൗമ്യത എന്നീ സത്ഗുണങ്ങൾ ആത്മാവിനെ ദൈവീകരിക്കുന്നു.

### പാഠം 20

ഓരോ കൈത്തൊഴിൽ വിദഗ്ദ്ധനും താൻ ഉപയോഗിക്കുന്ന വസ്തുവിലൂടെയാണ് തന്റെ വൈദഗ്ദ്ധ്യം തെളിയിക്കുന്നത്. ഒരാൾ തടിയിലാണെങ്കിൽ മറ്റൊരാൾ ചെമ്പിലും കളിമണ്ണിലും സ്വർണ്ണത്തിലും വെള്ളിയിലും തങ്ങളുടെ കഴിവ് പ്രകടമാക്കുന്നു. ഇതുപോലെ തന്നെ വിശുദ്ധജീവിതം ആഗ്രഹിക്കുന്നവർ കേവലം ബാഹ്യപ്രകടനത്തിലൂടെയല്ല മനുഷ്യരാണെന്നു കാണിക്കേണ്ടത്. പ്രത്യുത ആത്മാവിന്റെ ഫലങ്ങളിലൂടെയാണ് ദൈവസ്നേഹം വെളിവാക്കുന്നത്. ഇതേരീതിയിൽ വിശുദ്ധ ജീവിതം ആഗ്രഹിക്കുന്നവർ ദൈവത്തിന്റെ ഇച്ഛയ്ക്കനുസൃതമായ കാര്യങ്ങൾ ചെയ്യുവാൻ പഠിക്കുകയും പരിശീലിപ്പിക്കുകയും പൂർണ്ണശക്തിയിലൂടെ ദൈവത്തെ കാംക്ഷിക്കുകയും വേണം.

### പാഠം 21

നമ്മൾ നമ്മുടെ ആന്തരീക സ്വഭാവത്തെ പരിശോധിക്കുക. മാനുഷിക അധികാരികൾക്ക് ശരീരത്തിന്മേൽ അല്ലാതെ ആത്മാവിന്മേൽ യാതൊരു അധികാരവും ഇല്ലെന്ന വസ്തുത എപ്പോഴും ഓർമ്മിക്കുക. ആയതിനാൽ ആത്മാവിനെ ദുഷിപ്പിക്കുന്ന എന്തെങ്കിലും ചെയ്യാൻ ആരെങ്കിലും നമ്മോട് ആജ്ഞാപിച്ചാൽ, പ്രേരിപ്പിച്ചാൽ അവർ നമ്മുടെ ശരീരത്തെ പീഡിപ്പിച്ചാൽപോലും നമ്മൾ അവരെ അനുസരിക്കേണ്ടതില്ല. എന്തെന്നാൽ ദൈവം ആത്മാവിനെ സ്വതന്ത്രമായിട്ടാണ് സൃഷ്ടിച്ചിരിക്കുന്നത്. നന്മയും തിന്മയും തിരിച്ചറിയാനുള്ള കഴിവ് നമ്മുക്ക് തന്നിട്ടുണ്ട്. ദൈവത്തെ അറിയുവാനുള്ള അറിവ് നന്മയാണ്.

### പാഠം 22

ദൈവം നല്ലവനാകയാൽ അവിടുന്ന് ചെയ്യുന്നതെന്തും മനുഷ്യനുവേണ്ടിയുള്ളതാണ്. എന്നാൽ മനുഷ്യൻ നന്മയും തിന്മയും പ്രവർത്തിക്കുന്നത് സ്വന്തം താൽപര്യത്തിനുവേണ്ടിയാണ്. ദുഷ്ടന്മാർ സുഖമായി ജീവിക്കുന്നതിൽ അത്ഭുതപ്പെടേണ്ടതില്ല. ഭരണകൂടങ്ങൾ ആരാച്ചാരന്മാരുടെ ഭീഭത്സമായ തൊഴിലിനെ പ്രശംസിക്കുന്നില്ലെങ്കിലും കുറ്റക്കാരെ ശിക്ഷിക്കുന്നതിനുവേണ്ടി അവരെ നിയമിക്കുന്നതുപോലെ അധർമ്മികളെ ശിക്ഷിക്കുന്നതിന് ദൈവം ദുഷ്ടന്മാരെ അനുവദിക്കുന്നു. അതിനുശേഷം ദൈവം ദുഷ്ടന്മാരെ വധിക്കും. കാരണം ദൈവത്തെ സേവിക്കാതെ തങ്ങളുടെ ദുഷ്ടത അനുകരിക്കാൻവേണ്ടി അവർ ജനത്തെ പീഡിപ്പിച്ചു. മനുഷ്യന് അസാധ്യമായത് ഒന്നുമാത്രമാണ്. മരണമില്ലാതിരിക്കുക എന്നാൽ അവന് ദൈവവുമായി കൂടിച്ചേരാൻ കഴിയും.

### പാഠം 23

മനസ്സിൽ രൂപം കൊള്ളുന്ന ആഗ്രഹങ്ങളാണ് എല്ലാ ഇരുളാർന്ന വികാരങ്ങളുടെയും തുടക്കം. അത്തരം ആഗ്രഹങ്ങളിൽ കുരുങ്ങിപ്പോകുന്ന ആത്മാവ് സ്വന്തം പ്രകൃതത്തെ

(ശേഷം പേജ് 5-ൽ)

# സഭയുടെ ഇപ്പോഴത്തെ പ്രതിസന്ധി : ചില പ്രായോഗിക നിർദ്ദേശങ്ങൾ......പേജ് 1–ൽനിന്ന്

നാം നമ്മുക്ക് നേരെ വിരൽ ചൂണ്ടാൻ തുടങ്ങിയാൽ ശരിപ്പെടുത്താവുന്ന കാര്യങ്ങളേ ഉള്ളു എന്നാണ് അഭിവന്ദ്യ കൂറിലോസ് തിരുമേനി പറഞ്ഞുതുടങ്ങിയത്. സമാധാനചതിക്കുഴിയിൽ നാം പല പ്രാവശ്യം വീണു. അടുത്ത സമാധാനശ്രമവും പെരുംകള്ളനെ വിധിനോക്കാൻ ഏൽപിക്കുന്ന ഇടപാടുപോലെയാവില്ലേ. ശരിയടാണ് സംശയങ്ങൾ. ഒത്തുപോയാൽ കേരളസമൂഹത്തിൽ നിർണ്ണായക സ്വാധീനവും സാക്ഷ്യവും ഉള്ള ഒരു കൂട്ടമായി നാം മാറും എന്ന സത്യം നിലനിൽക്കെ യോജിപ്പിനായി എന്തെങ്കിലും ഒരു ഫോർമ്മുല മുന്നോട്ടു വെയ്ക്കാനുണ്ടോ. എതിർപാളയത്തിൽ ഒരു ചെറുവിള്ളൽ എങ്കിലും ഉണ്ടാക്കാൻ നമ്മുക്കായിട്ടുണ്ടോ? മറുഭാഗത്തു നിൽക്കുന്നവരെ വിശ്വാസത്തിലെടുക്കാൻ എന്തെങ്കിലും നീക്കങ്ങൾ ഉണ്ടായിട്ടുണ്ടോ. ഉണ്ടായിരിക്കാം. അറിയില്ല. ചില പൊരുളുകൾ തിരിച്ചറിയേണ്ടതുണ്ട്.

സഭയുടെ പൊതുനിലപാടുകൾ ബോധ്യപ്പെടുത്താൻ മെത്രാപ്പോലീത്താമാർക്കു കഴിയണം. അവർ വൈദികർ വഴി വിശ്വാസികളിൽ കാര്യങ്ങൾ ബോധ്യപ്പെടുത്തിക്കൊണ്ടിരിക്കണം. ഇപ്പോൾ അത്തരം ഒരു നീക്കം കാണുന്നു എന്നത് ആശാവഹം. വിധിയുടെ ഇതൾവിരിച്ച സമീപനം പൊതുസമൂഹത്തെ ബോധ്യപ്പെടുത്താൻ ഇപ്പോഴും നമ്മുക്ക് കഴിഞ്ഞിട്ടില്ല. ഇതരസമുദായത്തിലും ഇടങ്ങളിലും കാര്യങ്ങൾ വ്യക്തമായി വിശദീകരിച്ചു നമ്മുടെ സ്വാധീനം ഉണ്ടാക്കാൻ നാം വിമുഖത കാട്ടി. അതുകൊണ്ട് നമ്മൾ കയ്യേറ്റക്കാരും പിടിച്ചുപറിക്കാരുമായി ചിത്രീകരിക്കാൻ പൊതുസമൂഹത്തിന് മടിയുണ്ടായില്ല. എവിടെയാണ് നാം പാളിപ്പോകുന്നത്?

ഓരോ ഭദ്രാസനങ്ങളും ഓരോ സഭപോലെ പോകുന്നു എന്ന ഒരു ആരോപണം കുറച്ചുനാൾ മുതൽ ഉണ്ടാവുന്നുണ്ട്. അതിന്റെ വെളിച്ചത്തിലാണ് പൊതു എപ്പിസ്കോപ്പൽ ട്രാൻസ്ഫർ എന്ന ആശയം സഭാമാനേജിംഗ് കമ്മിറ്റിയിൽ അവതരിക്കപ്പെട്ടത്. അതിനൊപ്പം പൊതുതാൽപര്യമുള്ള ചില പെരുമാറ്റചട്ടങ്ങളും അവതരിപ്പിച്ചിരുന്നു. മെത്രാപ്പോലീത്താമാർ എല്ലാവരും ഒരുപോലെ ഭരണമികവുള്ളവർ ആയിരിക്കില്ല. എന്നാൽ ഒരാൾക്ക് ഇല്ലാത്ത കഴിവുകൾ മറ്റൊരാൾക്ക് ഉണ്ടാവാം. അവ സഭയുടെ മൊത്തമായ വളർച്ചയ്ക്ക് ഉപയോഗപ്പെടുത്തണം. സഭയുടെ പൊതുവായ കാര്യങ്ങൾ അവതരിപ്പിക്കാൻ പുത്തൻകാവിൽ കൊച്ചുതിരുമേനി സഭയുടെ എല്ലാ ഇടങ്ങളിലും ഓടിനടന്നു പ്രസംഗിച്ചതായി കേട്ടിട്ടുണ്ട്.

പൗലോസ് മാർ ഗ്രീഗോറിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ് എന്നീ മെത്രാപ്പോലീത്തന്മാർ സഭയുടെ പൊതുവായ അംഗീകാരം നേടിയ പിതാക്കന്മാരായിട്ടാണ് ഓർക്കപ്പെടുന്നത്. അത്തരം പീഠങ്ങൾ ഇപ്പോൾ ഒഴിഞ്ഞുകിടക്കുകയാണ്. പറഞ്ഞും പഠിപ്പിച്ചും ചൊടിപ്പിച്ചും ചിന്തിപ്പിച്ചും മലങ്കരയാകെ ഒന്നായി കാണാൻ പ്രാപ്തിയുള്ള പിതാക്കന്മാർ ഉണ്ടാവണം. ഒരു ഭദ്രാസനത്തിൽ എത്ര തൊഴിലില്ലാത്ത ചെറുപ്പക്കാർ ഉണ്ട് എന്ന് തുമ്പമൺ ഭദ്രാസനാധിപനായിരുന്ന ഡാനിയേൽ മാർ പീലക്സിനോസ് തിരുമേനിക്ക് അറിയാമായിരുന്നു. അവരെക്കുറിച്ചു ആധിയും വേദനയും ആ പിതാവിന് ഉണ്ടായിരുന്നു. ഓരോ വീട്ടിലും നിരന്തരമായ സുവിശേഷീകരണത്തിന്റെ സാന്നിധ്യം ഉറപ്പാക്കിയ പിതാവായിരുന്നു എന്ന് അടുത്ത് നിൽക്കുന്നവർക്ക് അറിയാമായിരുന്നു. അമേരിക്കയിൽനിന്നും ട്രാൻസ്ഫർ ആയിപോകുന്ന മാർത്തോമ്മാ സഭയിലെ യുയാക്കീം മാർ കൂറിലോസ് തിരുമേനിക്ക് അമേരിക്കൻ ഭദ്രാസന നിലയൽ യാത്രയയപ്പ് നൽകിയപ്പോൾ യുയാക്കീം തിരുമേനി ഒരു കാര്യം അവതരിപ്പിച്ചു. അമേരിക്കൻ ചെറുപ്പക്കാർ പ്രത്യേകിച്ച് പെൺകുട്ടികൾ വിവാഹം കഴിക്കാതെ നിൽക്കുന്നു. അവരെക്കുറിച്ചു മാതാപിതാക്കൾക്ക് കടുത്ത ആശങ്ക. തിരുമേനി വൈദികരിൽക്കൂടി അത്തരം കുട്ടികളുടെ ഒരു ലിസ്റ്റ് ഉണ്ടാക്കി. ഇത് നമ്മുക്ക് ഒന്നിച്ച് പോരാടേണ്ട വിഷയമാണ്. അതാണ് ഞാൻ പോകുമ്പോൾ എനിക്ക് നിങ്ങളുടെ മുന്നിൽ വെയ്ക്കാനുള്ളത് എന്ന് പറഞ്ഞതോർക്കുന്നു. ആടിന്റെ വേദന തിരിച്ചറിയുന്ന ഇടയന്മാർ നമ്മുടെ ഇടയിൽ ഇപ്പോഴും ഉണ്ട്. എന്നാൽ കൂടുതൽ സമയം സോഷ്യൽ നെറ്റ്‌വർക്ക് അടിമകളായി വൈദികരിൽനിന്നും ആളുകളിൽനിന്നും ബോധം വരേണ്ട അധിപന്മാരും ഉണ്ട് എന്ന് തിരിച്ചറിയണം. അപ്പോയ്മെന്റ് എടുത്ത് കാണാൻ ചെല്ലുമ്പോൾ വാച്ചിൽ നോക്കി നിനക്ക് ഇത്രയേ സമയം എനിക്ക് തരാൻ ഉള്ളു എന്ന് പറയാതെ പറയുന്ന ഇടയൻ. ആളുകളെ റബർമരങ്ങളും വൈദികരെ റബർവെട്ടുകാരും ആയി കാണുന്ന അഭിനവ പ്ലാന്റേഷൻ പിതാക്കന്മാർ. ഇത്തരം സമീപനം പകർത്തുന്ന വൈദികരുംകൂടി ഉണ്ടാവുമ്പോൾ വിശ്വാസികളുടെ ഗതി ഊഹിക്കാവുന്നതേയുള്ളു. ഇവിടെ സഭ പരാജയപ്പെടുകയാണ്.

### സഭയോടുള്ള കൂറ് ഇടക്ക് മറ നീക്കി വെളിച്ചത്തുവരുമ്പോൾ

കഴിഞ്ഞ മലങ്കര അസോസിയേഷനിൽ പങ്കെടുക്കാൻ പോയി സാക്ഷിപത്രം കൊടുത്തു ബാഡ്ജും ഭക്ഷണത്തിനുള്ള കൂപ്പണും വാങ്ങി. അപ്പോൾ ഒരു മെത്രാപ്പോലീത്താ കുശലം പറയാൻ എത്തി. എല്ലാവർക്കും ഭക്ഷണത്തിനു കൂപ്പൺ കിട്ടിയല്ലോ. ഇനിയും പോയി കഴിച്ചുകൊള്ളുക. ഇത്രേയുള്ളു അസോസിയേഷൻ എന്നു പറഞ്ഞു കുലുങ്ങിചിരിച്ചുപോയി. നടപടിപ്രകാരം തെരഞ്ഞെടുത്ത എന്ന പ്രയോഗത്തിന്റെ സാംഗത്യം ഇവിടെയാണ് തെളിഞ്ഞുവന്നത്. സഭയുടെ എല്ലാ അവകാശങ്ങളും അനുഭവിച്ചുകൊണ്ടു തന്നെ മഹാപാർലമെന്റ് എന്ന് നാം അഭിമാനപൂർവ്വം പറയുന്ന സമ്മേളനത്തെ പുച്ഛിക്കാനും ഭരണഘടനയെ ഇകഴ്ത്താനും സാധിക്കും. ഭദ്രാസനത്തിലെ സഭാമാനേജിംഗ് കമ്മിറ്റിയിലേക്ക് തെരഞ്ഞെടുക്കപ്പെട്ടവരോട് അസോസിയേഷൻ യോഗത്തിന് പോകേണ്ട ആവശ്യമില്ല, അതിനുശേഷമുള്ള കമ്മിറ്റിക്കുപോയി ബാഡ്ജ് വാങ്ങിയാൽ മതി എന്ന് നിർദ്ദേശിച്ചു എന്നും, അവർ പിന്നെ അധികം അങ്ങോട്ടു പോയില്ല എന്നും അടുത്ത തെരഞ്ഞെടുപ്പിൽ യാതൊരുവിധത്തിലും യോഗത്തിനു പോകാൻ സാധിക്കാത്തവരെ തെരഞ്ഞെടുക്കാൻ പണി തുടങ്ങി എന്നും കേൾക്കുന്നു. സോഷ്യൽമീഡിയായിൽക്കൂടി ആളുകളെ ചൂടാക്കി മനപൂർവ്വം വിഘടിച്ചു തമ്മിലടിച്ചു രസിക്കുന്ന ഒരിക്കലും സമാധാനത്തിനു സാധ്യത ഉണ്ടാകരുതെന്ന രീതിയിൽ കുസൃതിത്തരങ്ങളും കുന്നായ്മകളുമായി നിരന്തരം ഇടപെടുന്ന കലക്കത്തിന്റെ ദൈവങ്ങളായി അവതരിച്ചവരും നമ്മുടെയിടയിലുണ്ട്. എന്റെ പള്ളികളിൽ ഒരു കോട്ടയംകാരനും ഭരിക്കാൻ വരേണ്ട എന്ന് പറയാൻ മടിക്കാത്ത സമുന്നതസ്ഥാനികളും നിലയുറപ്പിച്ചിട്ടുണ്ട്. ഇതുപോലെ നമ്മുടെ സംസ്ക്കാരത്തോട് ഒരിക്കലും പൊരുത്തപ്പെടാത്ത ഒരുപിടിപ്പേർ സഭയുടെ നിയന്ത്രണം കയ്യേറുമ്പോൾ എന്താരും സംഭവിക്കുക. സഭ അവിടെ പരാജയപ്പെടുകയല്ലേ. വെറും ഒരു തട്ടിക്കൂട്ട് യോജിപ്പല്ല ഉണ്ടാകേണ്ടത്. അല്ലെങ്കിൽ വളരെ ശ്രദ്ധയോടെ തെരഞ്ഞെടുത്തവരെ മാത്രം ഉൾക്കൊള്ളുന്ന യോജിപ്പുമല്ല വേണ്ടത്. സാംസ്ക്കാരികമായ ഒരു ഇഴകിച്ചേരൽ ഉണ്ടാവാനുള്ള ക്രിയാത്മക പദ്ധതിയാണ് ഉണ്ടാവേണ്ടത്.

### വിശ്വാസികളോടുള്ള സമീപനം പുനപരിശോധിക്കണം

പരിശുദ്ധന്മാരുടെ മധ്യസ്ഥതകൊണ്ടുമാത്രമല്ല നിഷ്കളങ്കരായ വിശ്വാസികളുടെ അർപ്പണവും ജീവിതവിശുദ്ധിയുംകൊണ്ടാണ് ഈ സഭ നിലനിൽക്കുന്നതെന്ന് വന്ദ്യ കെ.എം.ജോർജ് അച്ചൻ പറഞ്ഞതോർക്കുന്നു. ഏറ്റവും വലിയ ഉദാഹരണം സർവ്വശ്രീ കെ.സി.മാമ്മൻ മാപ്പിള മകൻ കെ.എം.ജേക്കബിന് 1939–ൽ ജയിലിൽനിന്നും അയച്ച കത്തിൽ അടിവരയിട്ടു പറയുന്നുണ്ട് (എട്ടാമത്തെ മോതിരം പുറം 476-477) കടംകയറി വിഷമിച്ച സന്ദർഭത്തിൽ വർഷങ്ങളോളം എം.ഡി. സെമിനാരി സ്ക്കൂളിൽ അദ്ധ്യാപകനായിരുന്ന തനിക്കു ശമ്പളം തരാതെയും തരംതാഴ്ത്തിയും മാനസികമായി പീഠിപ്പിച്ച പരിശുദ്ധ പിതാക്കന്മാരുടെ സമീപനത്തിന് ഇന്നും മാറ്റം ഉണ്ടായോ എന്ന ആത്മപരിശോധന ആവശ്യമാണ്. ആബ്സല്യൂട്ട് പവറിനെ എത്രയും ലഘുവായ വിധത്തിലെങ്കിലും കുറയ്ക്കണമെന്നു മൂന്നുമാസക്കാലം കണ്ണിൽനിന്നും രക്തംചാടി അപേക്ഷിച്ചിട്ടും വരവണ്ണം വിട്ടുവീഴ്ച ചെയ്തില്ല. ചെലവിനു വഴിയില്ലെന്നുള്ള സ്ഥിതി മരണത്തെയും ജയിൽജീവിതത്തേയുംകാൾ സഹിക്കാൻ പാടില്ലാത്തതാണെന്ന് എനിക്ക് അനുഭവമാണ്. സഭയ്ക്കുവേണ്ടി വാദിക്കാൻ മനോരമയുടെ എഡിറ്റോറിയൽ മാറ്റിവച്ച മഹാരഥന്മാരുടെ ഓർമ്മകൾക്കു നാം എന്ത് വിലയാണ് കൊടുത്തിട്ടുള്ളത്.

കരിങ്ങാച്ചിറപ്പള്ളിയിലെ പണം അബ്ദുള്ള പാത്രിയർക്കീസ് ആവശ്യപ്പെട്ടപ്പോൾ കൊടുക്കാൻ തയ്യാറാകാതെയിരുന്ന ട്രസ്റ്റി മൂക്കഞ്ചേരിൽ കുഞ്ഞിചെറിയയെയും കുടുംബത്തെയും ജാതിഭ്രഷ്ടനാക്കിയത് ഒക്കെ വളരെ പഴയ ചരിത്രം. സഭയ്ക്കുവേണ്ടി ഒരു വിട്ടുവീഴ്ചയ്ക്കും തയ്യാറാകാതിരുന്ന ഇലഞ്ഞിക്കൽ ബേബിച്ചായൻ (ഇ.ജോൺ ജേക്കബ് എം.എൽ.എ) ഇപ്പോഴും ഓർമ്മയിലുണ്ട്. സഭയ്ക്കുവേണ്ടി രക്തസാക്ഷിത്വം വഹിച്ച ശ്രേഷ്ഠനായ മലങ്കര വർഗീസ് തുടങ്ങി എത്രയോ വിശ്വാസികളായ ധീരന്മാർ ആത്മാവും ജീവനും രക്തവും കൊടുത്തതാണ് ആധുനികസഭ.

അടുത്ത നൂറ്റാണ്ടിൽ ശ്രീ.ഉമ്മൻ ചാണ്ടി അല്ലാതെ ഒരു ഓർത്തഡോക്സുകാരൻ കേരള മുഖ്യമന്ത്രി ആയി എന്ന് ആരും പ്രതീക്ഷിക്കുന്നില്ല. ശ്രീ.ഉമ്മൻ ചാണ്ടി മുഖ്യമന്ത്രിയാകാൻ മലങ്കരസഭ എന്താണ് പ്രവർത്തിച്ചിട്ടുള്ളത് എന്നെനിക്കറിയില്ല. അദ്ദേഹത്തിന്റെ തീവ്രമായ വിശ്വാസനിലവാരത്തെക്കുറിച്ചും ആർക്കും സംശയമില്ല. ഒരു രാഷ്ട്രീയക്കാരനു അയാളുടെ വ്യക്തിപരമായ ആദർശങ്ങളും നിലപാടുകളും ഉണ്ടാവാം. അദ്ദേഹം തന്റെ വിശ്വാസവുമായി കൂട്ടിക്കുഴയ്ക്കാൻ തയ്യാറാവാത്തതും എതിർചേരിയിലുള്ളവരെപോലും വിശ്വാസത്തിൽ എടുക്കാൻ തയ്യാറായതും ക്രൂരമായ വങ്കത്തരമായി ചിലർ വിലയിരുത്തുന്നുണ്ടാവും. എന്ത് നിലപാടുകളും ആയിക്കൊള്ളട്ടെ തന്റെ ആത്മീയപിതാവിനോട് ഉള്ളുതുറന്ന് സംസാരിക്കാൻ അല്ലെങ്കിൽ കുഞ്ഞേ എന്ന് വിളിച്ച് അങ്ങോട്ട് ചോദിക്കാൻ പാകത്തിൽ ഒരു പാലം ഇടാൻ സാധിക്കാഞ്ഞത് ആരുടെ കുറ്റമാണ്. ആരാണ് ഈ അകലം ബോധപൂർവ്വം നിലനിർത്തുന്നത്.

തുമ്പമൺ ഭദ്രാസനത്തിൽപ്പെട്ട ഒരു പള്ളിയിൽ സംസ്ക്കാരശുശ്രൂഷയിൽ പങ്കെടുക്കുന്ന സമയത്തു വെളിയിൽ ചില സഭാമാനേജിംഗ് കമ്മിറ്റി അംഗങ്ങൾ തമ്മിൽ സംസാരിക്കുകയായിരുന്നു. ആരൊക്കെയോടോ സംസാരിച്ചുകൊണ്ട് കടന്നുവന്ന ഒരു യുവവൈദികൻ ഒരു സഭാമാനേജിംഗ് കമ്മിറ്റി അംഗത്തോട് ഉച്ചത്തിൽ പറയുകയാണ് കുമ്പസാര ലിസ്റ്റിൽ പെടാത്ത ഒരുത്തനെയും പൊതുയോഗത്തിൽ കണ്ടേക്കരുത്. എന്റെ സമയവും സൗകര്യവും അനുസരിച്ച് വന്നു കുമ്പസാരിച്ചോണം. പൊതുസമ്മതനായ പ്രാദേശിക രാഷ്ട്രീയ നേതാവായ സഭാമാനേജിംഗ് കമ്മിറ്റി അംഗം ഒന്നു ചൂളി. അത് കേൾക്കേണ്ടിവന്നവരുടെ പെരുവിരൽ മുതൽ ചൊറിഞ്ഞുകയറി എന്ന് പറയാതിരിക്കാനാവില്ല. അത്ര ധിക്കാരവും അഹങ്കാരവുമായാണ് ചില വൈദികർ മാന്യരായ അത്മായനേതാക്കളോട് പൊതുവിൽ പെരുമാറുന്നത്.

ഒരുസംഭവംകൂടി പറയട്ടെ. സഭാമാനേജിംഗ് കമ്മിറ്റിയിൽ അംഗമായിരുന്ന സമയത്തു പല ചർച്ചകളിലും സഭാ അത്മായ ട്രസ്റ്റിയായിരുന്ന ശ്രീ.മുത്തൂറ്റ് എം.ജി. ജോർജ് പങ്കെടുക്കുകയും അഭിപ്രായങ്ങൾ പറയുകയും ചില അഭിപ്രായങ്ങൾ പറഞ്ഞപ്പോഴൊക്കെ എഴുന്നേറ്റുനിന്നു കൈപിടിച്ച് അഭിനന്ദിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്തത് ഓർക്കുന്നു. മിക്കവാറും യോഗങ്ങൾക്ക് അദ്ദേഹം എത്തിച്ചേരാറുണ്ടായിരുന്നു. മാർത്തോമ്മാശ്ലീഹാ വന്നിറങ്ങിയ കൊടുങ്ങല്ലൂരിൽ സഭയ്ക്ക് ഒരു സ്മാരകം ഇല്ല എന്നത് ഒരു കുറവാണെന്നു കണ്ടെത്തുകയും അവിടെ ഉചിതമായ സ്മാരകം നിർമ്മിക്കാനുള്ള വസ്തു വിട്ടുകൊടുക്കാം എന്ന് പറയുകയും ചെയത് ഒക്കെ ഓർക്കുന്നു. ഒരു യോഗത്തിൽ ഉച്ചവരെ സംബന്ധിച്ചശേഷം അദ്ദേഹം തിരിച്ചുപോയി. അദ്ദേഹത്തെ കളിയാക്കി ചില പരാമർശനങ്ങൾ ചിലേടത്തുനിന്നു കേട്ടുതുടങ്ങി. കാര്യം അത്ര വ്യക്തമായില്ല. എങ്കിലും ചില മുള്ളുകൾ വെച്ച സംസാരങ്ങളും കളിയാക്കലുകളും അങ്ങ് യോഗപീഠത്തിലും കറങ്ങിയിറങ്ങുന്നതുകണ്ടു. അപ്പോൾ പ.ബാവാ എഴുന്നേറ്റു യോഗത്തിലില്ലാത്തവരെക്കുറിച്ചു ഇപ്പോൾ പറയേണ്ട ശ്രീ.ജോർജ് അത്യാവശ്യം ഉണ്ടെന്ന് അറിയിച്ചിട്ടാണ് പോയത്. പക്ഷെ ഇവിടെ ഒരു ചെക്ക് തന്നിരുന്നു. കാതോലിക്കാദിനപിരിവിനു തന്റെ സംഭാവനയാണ് എന്ന് പറഞ്ഞു തുക ബാവാ ഉറക്കെപ്പറഞ്ഞു. ആ തുക അല്പം വലിയ സംഖ്യ ആയിരുന്നതിനാൽ കളിയാക്കിയവരുടെ മുഖം ആകെ മ്ലാനമായി. ഇന്ത്യയിൽതന്നെ അതിസമ്പന്നരുടെ പട്ടികയിൽപെടുന്ന അദ്ദേഹം സമയം കണ്ടെത്തി യോഗത്തിൽ സംബന്ധിക്കുന്നതു പ്രോത്സാഹിപ്പിക്കേണ്ടതല്ലേ. പണക്കാരനായതുകൊണ്ടല്ല, ഒരു വലിയ ബിസിനസ്സ് സംരംഭത്തിൽ താൻ ആർജ്ജിച്ച അറിവുകൾ അഭിപ്രായങ്ങളായി പകരുവാൻ ഉള്ള അവസരമാണ് എന്നാണ് വിലയിരുത്തേണ്ടത്. എന്നാൽ ബിസിനസ്സുകാരൻ യൂസഫ് അലി ഹെലികോപ്റ്ററിൽ പരുമലയിൽ എഴുന്നള്ളിയപ്പോൾ പുഷ്പവൃഷ്ടി നടത്തി പുതിയ പ്രോട്ടോകോൾ അവതരിപ്പിച്ചത് കണ്ടിട്ട് ഓക്കാനം വന്നു എന്ന് ചില സഭാസ്നേഹികൾ വിലപിക്കുന്നത് കണ്ടു.

### ചില പ്രായോഗിക നിർദ്ദേശങ്ങൾ

നാനാ നിലയിൽ അംഗീകരിക്കപ്പെട്ട പ്രതിഭകളും പ്രഗത്ഭന്മാരുടെയും ഒരു വലിയ നിര പങ്കെടുക്കേണ്ട സഭാമാനേജിംഗ് കമ്മിറ്റിയിൽ ഇപ്പോൾ നോമിനേറ്റ് ചെയ്യപ്പെടുന്നവരുടെ നിലവാരം എന്താണ്. മാന്യമായ പലരും നിർബന്ധിച്ചാൽപോലും ചേരാൻ കൂട്ടാക്കാറില്ല. സമിതികളിൽ നിലവാരം കുറയുന്നതും, ഒരു പ്രഹസനം പോലെ സമിതികൾ തട്ടിക്കൂട്ടുന്നതും ആരോഗ്യകരമായ പോക്കല്ല.

സഭാമാനേജിംഗ് കമ്മിറ്റിയിൽ ഓരോ അഞ്ചുവർഷങ്ങളും പങ്കെടുക്കുന്ന അംഗങ്ങളെ സഭയുടെ എല്ലാ മേഖലകളെക്കുറിച്ചും ബോധവാന്മാരാക്കുകയും ഓരോ ബാച്ചായി പുറത്തിറങ്ങുന്ന അംഗങ്ങളെ അവർ താമസിക്കുന്ന ഭദ്രാസന പരിധിയിൽ മെത്രാപ്പോലീത്താമാരോടൊപ്പം പ്രവർത്തിക്കാൻ ഉള്ള പദ്ധതികൾ ഉണ്ടാക്കപ്പെടണം. അവർ സഭയുടെ ശക്തമായ സാന്നിധ്യമായി മെത്രാപ്പോലീത്താമാരോടൊപ്പം പ്രവർത്തിക്കണം. സഭയുടെ പൊതുവായ കണക്കുകളും പ്രവർത്തനങ്ങളും പരിചയപ്പെട്ടപ്പോൾ അവരുടെ അറിവുകളും കാഴ്ചപ്പാടും സഭയ്ക്ക് ഉപയോഗപ്പെടുത്തണം.

വടക്കൻ മേഖലയിൽ പ്രവർത്തിക്കുന്ന മെത്രാപ്പോലീത്താമാർ കുറച്ചുനാളത്തേക്കു

(ശേഷം പേജ് 5-ൽ)

## സ്ത്രീയും പുരുഷനും......പേജ് 3 – ൽനിന്ന്

ളിൽ ചേർത്തിരിക്കുന്ന പാരമ്പര്യങ്ങളിൽ രണ്ടാമത്തേതിനാണ് ആധുനിക വേദപുസ്തക പണ്ഡിതന്മാർ കൂടുതൽ പുരാതനത്വം കല്പിക്കുന്നത്. ആ പാരമ്പര്യം 2:4 മുതൽ മൂന്നാം അദ്ധ്യായം അവസാനം വരെയും പിന്നീടു പല ഭാഗങ്ങളിലുമായി മനുഷ്യവർഗ്ഗം എങ്ങനെ ഉത്ഭവിച്ചു. ഏതുവിധത്തിൽ പാപം ലോകത്തിൽ പ്രവേശിച്ചു. അതിന്റെ ദുഷ്ഫലങ്ങൾ എന്തൊക്കെയായിരുന്നു എന്നെല്ലാമുള്ള വിഷയങ്ങൾ രസകരമായ കഥാരൂപത്തിൽ വിവരിക്കുന്നു. ആ വിവരണങ്ങൾ മനുഷ്യജീവിത യാഥാർത്ഥ്യങ്ങളെ മനശാസ്ത്രപരമായ അവബോധത്തോടെ അർത്ഥവത്തായി മനസ്സിലാക്കാൻ സഹായിക്കുന്നവയാണ്. എന്നാൽ ആദ്യ മനുഷ്യനെ ഏകപുരുഷവ്യക്തിയായി സങ്കല്പിച്ചുകൊണ്ടുള്ള സമീപനം മൂലം സത്രീയുടെ സ്വകീയതയെ അനുപേക്ഷണീയമായി കരുതാത്ത നിലപാട് അവിടെ അവലംബിക്കുന്നു. അതുകൊണ്ട് സ്ത്രീയും പുരുഷനും തമ്മിൽ അവിഭാജ്യമായ ഐക്യം ഉണ്ടെന്നു സമ്മതിച്ചുകൊണ്ടുതന്നെ അവൾ പുരുഷനു താഴെ അവന്റെ സഹായി എന്ന നിലയിൽ മാത്രം അവളെ അവരിപ്പിക്കുന്നു.

ഒന്നാം അദ്ധ്യായത്തിലെ വിവരണം ഇവിടെ വിലയുള്ളതും ബുദ്ധിപരമായും പ്രാധാന്യം അർഹിക്കുന്നതുമാണ്. എന്നാൽ അതു ലോകത്തിൽ സ്വതവേ നിൽക്കാവുന്നതല്ല. മനുഷ്യൻ ചരിത്രത്തിൽ പ്രവേശിക്കുന്നതിനു വ്യക്തികൾ തമ്മിലും സ്ത്രീപുരുഷന്മാർ തമ്മിലുമുള്ള വേർതിരിവ് അത്യാന്താപേക്ഷിതമാണ്. അതുകൊണ്ടായിരിക്കണം രണ്ടു പ്രതിപാദനങ്ങളും വേദപുസ്തകത്തിൽ ഒരുമിച്ചു ചേർത്തിരിക്കുന്നത്. എന്നാൽ സ്ത്രീപുരുഷന്മാരുടെ പരസ്പരമുള്ള ഐക്യവും സമത്വവും ഒന്നാം അദ്ധ്യായം ഉറപ്പിച്ചു പറയുന്നു. ഏക മനുഷ്യവർഗ്ഗത്തിൽ അന്യോന്യം വ്യത്യസ്ഥരായ വ്യക്തികളും പരസ്പരം ഭിന്നരായ സ്ത്രീപുരുഷന്മാരുമുണ്ട്. അവരിൽ ഓരോരുത്തരും മനുഷ്യൻ എന്ന യാഥാർത്ഥ്യത്തിന്റെ സമ്പൂർണ്ണ ഉടമകളുമാണ്.

### ഉപസംഹാരം

ഈ പരാമർശം അടിസ്ഥാനമാക്കി താഴെപ്പറയുന്ന നിഗമനങ്ങൾ ചൂണ്ടിക്കാണിക്കാം.

1. പൗലോസിന്റെ ലേഖനങ്ങളിൽ രണ്ട് ഊന്നലുകളുണ്ട്. അവ രണ്ടും ഉല്പത്തി പുസ്തകത്തിലെ സൃഷ്ടി വിവരണങ്ങളുമായി ബന്ധപ്പെട്ടവയാണ്.

2. അവയിൽ കൂടുതൽ പുരാതനമായ 21–ാം അദ്ധ്യായത്തിലെ കഥയിലാണ് സ്ത്രീയെ പുരുഷന്റെ സഹായി ആയി അവനിൽനിന്നും ദൈവം നിർമ്മിച്ചു എന്നു പറയുന്നത്. അതിനു ലഭിച്ച പ്രചാരത്തിന്റെ അടിസ്ഥാനത്തിൽ രൂപംകൊണ്ട സാംസ്ക്കാരിക പശ്ചാത്തലത്തെയാണ് 1കൊരി.11:3–10ലും 14:34–36ലും പൗലോസ് പ്രതിബിംബിക്കുന്നത്.

3. ക്രിസ്തീയ വിശ്വാസം വെളിച്ചത്തിൽ അപ്പോസ്തോലൻ ഈ വിഷയം പരാമർശിക്കുന്നത് 1കൊരി.11,12ലും ഗലാത്യർ 3:26–ലും മറ്റുമാണ്. 1കൊരി.11:11,12ലെ ആശയങ്ങൾ ഉല്പത്തി 1:26 മുതലുള്ള ഭാഗങ്ങളുൾക്കൊള്ളുന്ന ചിന്തയുമായി ചേർന്നുപോവുകയും ചെയ്യുന്നു. ബുദ്ധിപരമായി കൂടുതൽ ശ്രദ്ധേയമായി ഉല്പത്തി 11–ാം അദ്ധ്യായത്തിലെ വിവരണത്തിൽ, മനുഷ്യൻ (ആദാം) എന്നു പദത്തിൽ സ്ത്രീയും പുരുഷനും ഒരുപോലെ ഉൾക്കൊള്ളുന്നു എന്നാണ് സമർത്ഥിച്ചിരിക്കുന്നത്. അതിനാൽ അവർ തമ്മിൽ മാനവികത ആസ്പദമാക്കി പരിപൂർണ്ണമായ ഐക്യവും സമത്വവുമാണ്.

4. പ്രാർത്ഥിക്കുമ്പോൾ സ്ത്രീ തലമൂടിയിരിക്കയും പുരുഷൻ തലമൂടാതെയിരിക്കയും വേണം എന്നു പൗലോസ് നിഷ്കർഷിക്കുന്നു എന്നാൽ ഇന്നു സഭയിൽ സ്ത്രീകൾ പൊതുവെ തലമൂടുന്നുണ്ടെങ്കിലും വൈദികർ തലമൂടുന്നില്ലേ. അത് പൗലോസിന്റെ ആജ്ഞയെ നിരാകരിക്കുന്നതല്ലേ. ഈ ചോദ്യം പലപ്പോഴും നമ്മുടെ മനുഷ്യർ ചോദിക്കാറുണ്ട്. ഇതിനു നൽകാനുള്ള ഉത്തരം നിസാരമായ ഒന്നാണ്. നമ്മുടെ സ്ത്രീകളിൽ ഒരു വലിയ പങ്കും ആരാധനാവേളയിൽ തലമൂടുന്നത് പൗലോസ് അപ്പോസ്തോലൻ അങ്ങനെ ചെയ്യണമെന്ന് എഴുതിയതുകൊണ്ടല്ല. നമ്മുടെ ജീവിതശൈലിയുടെ ഭാഗമായിട്ടാണ്. അതുപോലെ വൈദികർ തലയിൽ തൊപ്പിയോ അംശവസ്ത്രങ്ങളോ ധരിക്കുന്നത് പൗലോസിന്റെ പ്രസ്താവനയെ അതിലംഘിക്കണമെന്നു കരുതിയുമല്ല. അവരുടെ വൈദിക സ്ഥാന ചിഹ്നങ്ങളായി സഭ നിശ്ചയിച്ചിരിക്കുന്നതുകൊണ്ടാണ്.

5. മനുഷ്യൻ എന്ന പദത്തിൽ സ്ത്രീയും പുരുഷനും ഒരുപോലെ ഉൾപ്പെടുന്നു എന്ന പമാർത്ഥം സമ്മതിക്കുന്നതിനോടൊപ്പം അവർ തമ്മിൽ വ്യത്യാസമുണ്ടെന്നുള്ള വസ്തുതയും അനുസ്മരണമർഹിക്കുന്നു. ആ സത്യം അംഗീകരിക്കുന്നതുകൊണ്ടാണല്ലോ സ്ത്രീപുരുഷ ബന്ധം ചിന്താവിഷയമാകുന്നതുതന്നെ. ചരിത്രത്തിൽ പുരുഷനു തുല്യമായോ അധികമായോ ബുദ്ധിശക്തിയും ചിന്താശേഷിയും പ്രവർത്തന വൈഭവവും അവകാശപ്പെടുക മാത്രമല്ല, പ്രകടിപ്പിക്കുകയും ചെയ്ത സ്ത്രീകളുണ്ടായിട്ടുണ്ട്. അങ്ങനെയുള്ളവർ ഇന്നുമുണ്ട്. എന്നാൽ അതുകൊണ്ടു ശാരീരിക ഘടനയിലും മാനസിക വ്യാപാരമധിഷ്ഠിതമായ താൽപര്യങ്ങളിലും സ്ത്രീപുരുഷന്മാർക്ക് പൊതുവെ പ്രകൃതിസിദ്ധമായുള്ള വ്യത്യാസം നിർമ്മാർജിതമാകുന്നില്ല. അത് സ്ത്രീ മാതൃത്വത്തെയും പുരുഷൻ പിതൃത്വത്തെയും മനുഷ്യവർഗ്ഗത്തിൽ നിലനിർത്തുന്നു എന്ന വാസ്തവത്തിൽ കാണാവുന്നതാണ്. എല്ലാ സ്ത്രീകളും മാതാക്കളായില്ലെന്നു വരാം. എന്നാൽ മാതാക്കളാകാത്ത സ്ത്രീകളും പിതാക്കന്മാരാകാത്ത പുരുഷന്മാരും അവരവരുടെ ഭാഗത്തു മാതൃത്വത്തിന്റെയും പിതൃത്വത്തിന്റെയും പ്രതീകങ്ങളാണ്.

## പരിശുദ്ധാത്മാവിനോടുള്ള പ്രാർത്ഥന

പരിശുദ്ധാത്മാവെ എനിക്ക് എല്ലാം വെളിപ്പെടുത്തുകയും എനിക്ക് വഴികാണിച്ച് തരികയും എന്നോട് മററുള്ളവർ ചെയ്യുന്നതെല്ലാം ക്ഷമിക്കുവാനും മറക്കുവാനും കഴിവു തരുന്ന ദൈവിക ദാനം തരികയും ചെയ്യുന്നവനും എന്റെ ജീവിതത്തിൽ എല്ലാ ദൈവിക ചിന്തകളിലും ഉള്ളവനുമായ അങ്ങേയ്ക്ക് ഞാൻ നന്ദി പറയുന്നു. എത്രവലിയ ഭൗതിക ആഗ്രഹങ്ങൾ എന്നിലുണ്ടായാലും ഒരു നിമിഷം പോലും അങ്ങയിൽ നിന്ന് അകലുവാനോ വേർപെടുവാനോ ഞാൻ ആഗ്രഹിക്കുന്നില്ല എന്നുഞാൻ തീർത്തു പറയുന്നു. നിത്യമഹത്വത്തിൽ അങ്ങയോടു കൂടെയായിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ദൈവത്തിന് വിധേയപ്പെട്ടുകൊണ്ട് ഞാൻ അങ്ങയോട് ചേർന്നിരിക്കുന്നു.

ഈ പ്രാർത്ഥന വിശ്വാസത്തോടെ മൂന്ന് ദിവസം അടുപ്പിച്ച് ചൊല്ലുക മൂന്ന് ദിവസത്തിനു ശേഷം നിങ്ങളുടെ അപേക്ഷ തീർച്ചയായും സഫലീകരിക്കും അപേക്ഷിക്കുന്നതിന് മുമ്പ് താഴെപ്പറഞ്ഞിരിക്കുന്ന രണ്ടുകാര്യങ്ങളിൽ ഒന്ന് ചെയ്തിരിക്കുമെന്ന് ഉറപ്പു നൽകുക.

1. അപേക്ഷ സാധ്യമായാൽ ഈ പ്രാർത്ഥന പ്രസിദ്ധീകരിക്കും.

2. ഈ പ്രാർത്ഥനയുടെ പകർപ്പുകൾ എത്രയധികം ആളുകളിൽ എത്തിക്കാമോ അത്ര അധികം ആളുകളിൽ എത്തിക്കും ഇതു പരിശുദ്ധാത്മാവിന്റെ അത്ഭുതങ്ങൾ പ്രചരിപ്പിക്കാൻ വേണ്ടിയാണ്.

**ലില്ലി ബോംബെ**

## ചില പ്രായോഗിക നിർദ്ദേശങ്ങൾ......പേജ് 4 – ൽനിന്ന്

തെക്കൻ ഭദ്രാസനങ്ങളിൽ പ്രവർത്തിക്കാൻ അനുവദിക്കുക. മെത്രാപ്പോലീത്താമാർ തുടങ്ങിവെച്ച വലിയ പദ്ധതികൾ തല്ക്കാലം അവരുടെ ചുമതലയിൽ അവരുടെ സ്വപ്നം പോലെ തന്നെ കൊണ്ടുപോകാൻ അനുവദിക്കുക. അതുപോലെ വൈദികരെയും അവരുടെ ലഭ്യതയും കഴിവും തുറന്ന മനസ്സൊരുക്കവും അനുസരിച്ച് എല്ലാ ഭദ്രാസനങ്ങളിലും സേവനം ചെയ്യാനുള്ള പദ്ധതി ഉണ്ടാക്കുക. അപ്പോൾ വടക്ക് – തെക്ക് എന്ന വിഘടനപരമായ ചിന്തകൾ ഒരു പരിധിവരെ നിയന്ത്രിക്കാനാവും. നിലവിൽ ചില മെത്രാപ്പോലീത്തന്മാർ ട്രാൻസ് അറ്റ്ലാന്റിക്, ട്രാൻസ് പസഫിക്ക് ഭദ്രാസനങ്ങൾ വിദഗ്ദ്ധമായി കൈകാര്യം ചെയ്യുന്നുണ്ട്. എന്നാൽ കഴിവുള്ള ചില മെത്രാപ്പോലീത്താമാർ ചെറിയ സമൂഹങ്ങളിൽ ഒതുക്കപ്പെടുകയും ചെയ്യുന്നുണ്ട്. ഇത് നീതിയായ സമീപനം ആണോ എന്ന് ചിന്തിക്കണം.

സാധാരണ വിശ്വാസികളെ അംഗീകരിക്കുകയും അവരുടെ കഴിവുകളെ പ്രോത്സാഹിപ്പിക്കുകയും സമൂഹത്തിൽ ഇറങ്ങിച്ചെന്നു പ്രവർത്തിക്കുന്നവർക്ക് അർഹമായ പിന്തുണയും കൊടുക്കുക നമ്മുടെ സാമൂഹിക കടപ്പാടാണ്. ഭയപ്പെടുത്തി ഭരിക്കലല്ല, വൈദികവൃത്തി ഒരു തൊഴിൽ എന്ന നിലയിൽ പരിമിതപ്പെടുത്താതെ സ്നേഹത്തിന്റെ വിശാലതയിൽ കരുതലിന്റെ തണലിൽ പ്രതീക്ഷയുള്ള സമൂഹത്തിന്റെ ശില്പികൾ ആകുവാനാണ് പരിശ്രമിക്കേണ്ടത്. ചെറിയ കച്ചവടക്കാർക്ക് സഹായമാകുന്ന രീതിയിൽ ഉദാരമായ വായ്പകൾ ലഭ്യമാക്കുന്ന പദ്ധതികൾ, ആരോഗ്യപരമായ കുടുംബജീവിതത്തിന് ഉതകുന്ന ബോധവത്ക്കരണം, ധീരമായി പ്രതിസന്ധികളെ തരണം ചെയ്യാനുള്ള നിരന്തരമായ പ്രായോഗിക നിർദ്ദേശങ്ങൾ, വളർന്നുവരുന്ന മദ്യമോ മയക്കുമരുന്നോ കഴിക്കുന്ന ശീലം നിയന്ത്രിക്കുക. വീട്ടിലെ പണം എങ്ങനെ സമർത്ഥമായി ബജറ്റുചെയ്ത് ചിലവാക്കുക, എന്താണ് ശരിയായ സമ്പാദ്യം എന്ന ബോധവത്ക്കരണം കരുത്തുള്ള പുതിയ തലമുറയെ വാർത്തെടുക്കാനുള്ള പദ്ധതികൾ, ഒക്കെ പ്രാർത്ഥനയോടൊപ്പം പരീക്ഷിക്കാവുന്നതേയുള്ളു. ഇത്തരം ഇടപെടലുകളിലൂടെ സഭയെ വിദ്വേഷങ്ങളും വിഭജനങ്ങളും മറന്നു ഉൾക്കാഴ്ചയുള്ള സമൂഹമാക്കി പരിഷ്ക്കരിക്കാനാവും.

പ.അന്ത്യോഖ്യാ പാത്രിയർക്കീസുമായി സഭ നേരിട്ട് ഇടപെടുകയും മാനവും മഹത്വവും നിലനിർത്തിക്കൊണ്ടുതന്നെ മലങ്കരസഭയുടെ ആഭ്യന്തരകാര്യങ്ങളിൽ ഭരണഘടനാപരമല്ലാതെ ഇടപെടുകയില്ല എന്ന ഉറപ്പു രേഖപ്പെടുത്തി ആരോഗ്യപരമായ സഹോദരസഭയുടെ നിലയിൽ ബന്ധം നിലനിർത്താനാകുമോ എന്ന് പരീക്ഷിക്കുക. ഇത് പ്രായോഗികമല്ലെങ്കിൽ മലങ്കരയിൽ ഒരു പാത്രിയർക്കാ സ്ഥാനം സ്ഥാപിക്കുന്നതിനെക്കുറിച്ചു ചിന്തിക്കുക. ഒന്നിൽക്കൂടുതൽ കാതോലിക്കാ നാമം ഇപ്പോൾതന്നെ ഇവിടെ ഉള്ളപ്പോൾ ശരിയായ അപ്പോസ്തോലിക സ്ഥാനി ആരാണ് എന്ന് ബോധ്യപ്പെടുത്തേണ്ട ഉത്തരവാദിത്തം മലങ്കരസഭയ്ക്കുണ്ട്. കോപ്റ്റിക് സഭയിൽനിന്നും വേറിട്ടുപോയ എത്യോപ്യൻ സഭയിലും ഇത് കഴിഞ്ഞ ഏതാനും പതിറ്റാണ്ടുകൾക്ക് മുമ്പ് നടന്നതാണല്ലോ.

സഭ ഒന്നായി പോകാനുള്ള ഏറ്റവും വലിയ തടസ്സം മെത്രാന്മാരുടെ ബാഹുല്യമാണ്. ഇത്രയധികം മെത്രാപ്പോലീത്താമാരെ സഭയ്ക്ക് ഉൾക്കൊള്ളാനാവുമോ. ഒരുപക്ഷെ ഒരിക്കലും സഭ ഒന്നാകരുത് എന്ന കൂർമ്മ ബുദ്ധിയിൽ ഉദിച്ചതാകണം ഇതുപോലെ ഒരു സമീപനം. മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടി ചട്ടങ്ങൾ ഭേദഗതി വരുത്തി ഭദ്രാസനങ്ങൾ ഒരു നിശ്ചിതകാലത്തേക്ക് ക്രമപ്പെടുത്തുകയും കാതോലിക്കാ/പാത്രിയർക്കീസ് സ്ഥാനിക്കുള്ള മാനദണ്ഡങ്ങൾ യോഗ്യതയുള്ള മെത്രാപ്പോലീത്തൻ സമിതിയുടെ എണ്ണവും യോഗ്യതയും ഒക്കെ നിശ്ചയിക്കാനാവും. മെത്രാപ്പോലീത്താമാർ വഴിയിൽകിടന്നു തറ രാഷ്ട്രീയക്കാരെപ്പോലെ മുദ്രാവാക്യം വിളിക്കുകയും സാധാരണ ജനങ്ങളെ തെരുവിൽ നിർത്തി അപമാനിക്കുകയും ചെയ്യുന്നത് കാണുമ്പോൾ എല്ലാ ക്രൈസ്തവർക്കും വേദന ഉണ്ട്. സമരത്തിന് പിന്തുണയുമായി നിരന്നു നിൽക്കുന്നവർ ഭയക്കുന്നത് ഒന്നായ സഭയുടെ പേടിപ്പിക്കുന്ന വലിപ്പവും പ്രതാപവും ആണ്. അല്ലാതെ യാക്കോബായ സഭയ്ക്കുവേണ്ടി നീതിക്കുവേണ്ടിയുള്ള നിലവിളി അല്ല എന്ന് നമ്മൾ തിരിച്ചറിയണം. എന്താണ് നീക്കുപോക്കിനുള്ള വഴി എന്ന് ഒന്നിച്ച് ചിന്തിക്കണം എന്നാണ് അഭി.കൂറിലോസ് തിരുമേനിയും പറയുന്നത്. ഇതാണ് സഭയിലെ ഭൂരിഭാഗവും ആഗ്രഹിക്കുന്നത്. രണ്ടു സഭയായി തമ്മിത്തല്ലി എന്നത്തേക്കുമായി പിരിയണം എന്ന വാശി ആർക്കൊക്കെയോ ഉണ്ട്. അങ്ങനെയായാൽ സഭയ്ക്ക് ആത്മീയ വർദ്ധന ലഭിക്കില്ല. നമ്മുക്ക് ഒന്നിച്ചു പോരാടേണ്ട ഒട്ടനവധി വിഷയങ്ങൾ നമ്മെ വരിഞ്ഞുമുറുക്കിക്കൊണ്ടിരിക്കുകയാണ്. നമ്മുടെ നിലനിൽപ്പുതന്നെ അപകടത്തിലേക്കാണ് പോകുന്നത് എന്ന തിരിച്ചറിവ് ഉണ്ടാകണം. എത്രനാൾ ഈ ആർഭാടങ്ങളുമായി നമ്മുക്ക് അഭിരമിക്കാനാവും എന്ന് ഒരു ആത്മപരിശോധന ആവശ്യമാണ്.

നല്ല തികവുള്ള നസ്രാണികൾ അധികാരത്തിന്റെ ചതി തിരിച്ചറിയണം. ഇപ്പോൾ കാഹളനാദം വ്യക്തമായി കേൾക്കാം. നാം വർദ്ധിച്ചു ബലപ്പെടണമെങ്കിൽ ദൈവത്തെ ഭയപ്പെട്ടു സമാധാനത്തിന്റെ മഹായുദ്ധത്തിനായി പടിയിറങ്ങുക. ദൈവം കലക്കത്തിന്റെ ദൈവമല്ല സമാധാനത്തിന്റെ ദൈവമത്രെ. ഒരു വിജയവും ശാശ്വതമല്ല. ദൈവമഹത്വത്തിന്റെ നാളുകൾ മലങ്കരസഭയിൽ ഉദിച്ചുയരുന്ന സമാധാനമുള്ള ഒരു നല്ല നാളെയെക്കുറിച്ചു സ്വപ്നം കാണാം. ദൈവത്തിന്റെ അളവറ്റ കൃപ മലങ്കരസഭയിൽ പെരുകട്ടെ. അതിനായി നമ്മുക്ക് പ്രാർത്ഥിക്കാം. പ്രവർത്തിക്കാം. ഉത്തിഷ്ഠത ജാഗ്രത, പ്രാപ്യവരാൻ നിനിബോധിത.

## മനുഷ്യസ്വഭാവത്തെയും.....പേജ് 3 – ൽനിന്ന്

അതായത് താൻ ദൈവത്തിന്റെ ശ്വാസം ആണ് എന്ന കാര്യം മറക്കുന്നു. അതിനാൽ അത് പാപത്തിലേക്ക് ആകർഷിക്കപ്പെടുന്നു. തന്റെ ഭോഷത്വത്താൽ മരണത്തിനുശേഷം സംഭവിക്കാവുന്ന ദുരന്തങ്ങളെക്കുറിച്ചുപോലും അത് ചിന്തിക്കുന്നില്ല. ആത്മാവിനെ തടവിലാക്കുന്ന മതിൽക്കെട്ടുകൾ നമ്മുടെ ഉള്ളിൽ ഇടം നേടിക്കഴിഞ്ഞാൽ ദൈവത്തോട് ശുദ്ധതയോട് പ്രാർത്ഥിക്കാനുള്ള കഴിവ് നഷ്ടമാകുന്നു. ആത്മാവിനെ നശിപ്പിക്കുന്ന എല്ലാ ദുഷ്ചിന്തയിൽനിന്നും അഭിലാഷങ്ങളിൽനിന്നും ഒഴിഞ്ഞുനിൽക്കണം.

### പാഠം 24

ബുദ്ധിയും ആത്മാവും ശരീരവും തമ്മിലുള്ള കൂടിച്ചേരലാണ് ജീവിതം. ബുദ്ധി ആത്മാവല്ല മറിച്ച് ആത്മാവിനെ രക്ഷിക്കുന്നതിനായി ദൈവം മനുഷ്യന് നൽകിയിട്ടുള്ള വരദാനമാണ്. ദൈവഹിതത്തിന് വഴങ്ങുന്ന ബുദ്ധി ആത്മാവിനെ നയിക്കുകയും കടന്നുപോകുന്ന നശ്വരങ്ങളായ ഭൗതീകവസ്തുക്കളെ അവഗണിക്കുവാൻ അതിനെ ഉപദേശിക്കുകയും നിത്യമായവയിലേക്ക് അനശ്വരവും അഭൗതികവുമായ അനുഗ്രഹങ്ങളിലേക്ക് അതിന്റെ ആഗ്രഹത്തെ തിരിച്ചുവിടുകയും ചെയ്യുന്നു. ജീവിച്ചിരിക്കുമ്പോൾതന്നെ ദൈവീകവും സ്വർഗ്ഗീയവുമായ യാഥാർത്ഥ്യങ്ങളെക്കുറിച്ചു ഗ്രഹിക്കാനും ധ്യാനിക്കാനും ബുദ്ധി മനുഷ്യനെ പഠിപ്പിക്കുന്നു. ദൈവസ്നേഹം അനുഭവിക്കുന്ന ബുദ്ധി മനുഷ്യാത്മാവിന്റെ ഉപകാരിയും രക്ഷകനുമാണ്. മാലാഖമാർ മനുഷ്യരെപ്പോലെ ബുദ്ധിയും ആത്മാവും പ്രാണനും ഉള്ളവരാണ്. ആ ഗണത്തിലേക്ക് ചേരുവാൻ ജാഗ്രതയോടുകൂടി ജീവിക്കണം.

Vol. 27 Issue 7
February 1

MALANKARA SABHA DEEPAM
P.B. 611, KOTTAYAM - 686001
Phone - 0481-2585499, Fax - 0481-2585499

REG.No.KERMAL/1994/1599
REGISTERED No. KL/KTM/ 40/ 2021-2023

Rs.2

LICENCED TO POST WITHOUT PRE-PAYMENT OF POSTAGE
LIC.NO. KL/CR/KTM/WPP - 23/2021-23

## വെബ് പേജിൽനിന്ന്

*സാമൂഹ്യമാധ്യമങ്ങളിൽ പ്രത്യക്ഷപ്പെടാറുള്ള ചില പോസ്റ്റുകളാണ് ഈ പംക്തിയിൽ വാട്സ്ആപ്പും ഫെയ്സ്ബുക്കും ഒന്നുമില്ലാത്തവരുടെ അറിവിനുവേണ്ടി പുനപ്രസിദ്ധീകരിക്കുന്നത്. അവയുടെ ഉള്ളടക്കം സംബന്ധിച്ച് മലങ്കരസഭാദീപത്തിന് ഒരുത്തരവാദിത്വവും ഉണ്ടായിരിക്കുന്നതല്ല.*

# നശ്വരമായ ഈ ലോകത്തിനപ്പുറത്ത് അനശ്വരമായ ഒരു ജീവിതം ഉണ്ടെന്നു പൂർണ്ണായി വിശ്വസിക്കുക

പരസ്പര വിരുദ്ധങ്ങളായ രണ്ടു വികാരങ്ങളാണ് മേൽപറഞ്ഞവ. ഇവയ്ക്കടിമപ്പെടുന്ന വ്യത്യസ്ത വ്യക്തികളെ നാം സമൂഹത്തിൽ കണ്ടുമുട്ടുന്നു. ചിലർ നിരാശ നിറഞ്ഞവരായി ജീവിതത്തെ കയ്പ്പോടെ കാണുന്നവരും കരിനിഴലിൽ കഴിയുന്നവരുമാണ്. എന്നാൽ വേറെ ചിലർ ഏതു പ്രതിസന്ധിയിലും പ്രത്യാശ വെടിയാത്തവരായി പ്രസന്നതയോടെ കാണപ്പെടുന്നു. ഇവരുടെ പ്രതിനിധികളായി രണ്ടുപേരെ അവതരിപ്പിക്കട്ടെ.

വിദ്യകൊണ്ടും സമ്പത്തുകൊണ്ടും അനുഗ്രഹീതനായിരുന്ന ഒരാൾ, മതകാര്യങ്ങളിൽ ശ്രദ്ധാലുവും സാമൂഹിക പ്രവർത്തകനുമായിരുന്നു. പക്ഷെ അയാൾക്കു വലിയ മാറ്റമുണ്ടായി. ഇശ്വരവിശ്വാസം പാടെ ത്യജിച്ചു. മതകാര്യങ്ങളിൽ വെറുപ്പ്, സഹജരോടുള്ള പെരുമാറ്റം പരുഷമായിത്തീർന്നു. എന്തായിരുന്നു ഈ മാറ്റങ്ങൾക്ക് കാരണം. അയാൾ അതീവം സ്നേഹിച്ചിരുന്ന ഏകമകൻ അപകടത്തിൽപ്പെട്ടു മരിച്ചു. കോളജിൽനിന്നു പിക്നിക് പാർട്ടിയുമൊത്തു പോയ ആ പെൺകുട്ടി വണ്ടിയപകടത്തിലാണ് മൃതിയടഞ്ഞത്. ഈശ്വരൻ സർവ്വനന്മസ്വരൂപനാണെങ്കിൽ എന്തിന് എന്റെ പുന്നാര മകളെ ഇത്ര കഠിനമായി ശിക്ഷിച്ചു എന്നാണ് അയാൾ ചോദിക്കുന്നത്. മറ്റുള്ളവരുടെ സമാശ്വാസ വചനങ്ങളോ സഹതാപമോ അയാൾ സ്വീകരിക്കാറില്ല.

ഇത്തരത്തിലുള്ള ദുരന്തങ്ങൾക്കും കഷ്ടനഷ്ടങ്ങൾക്കും മറ്റും മാനുഷികമായ ഒരു ഉത്തരം നൽകാൻ നമ്മുക്ക് കഴിയുമെന്നു തോന്നുന്നില്ല. ദൈവത്തിൽ ആഴമായി വിശ്വസിക്കുക, ആ വിശ്വാസത്തിന്റെ വെളിച്ചത്തിൽ വിജയപരാജയങ്ങൾ കാണുക. നശ്വരമായ ഈ ലോകത്തിനപ്പുറത്ത് അനശ്വരമായ ഒരു ജീവിതം ഉണ്ടെന്നു പൂർണ്ണമായി വിശ്വസിക്കുക. ഇതുമാത്രം പ്രത്യുത്തരം.

ഇവിടെ മറ്റൊരു വ്യക്തിയുടെ വീക്ഷണവും ചിന്തോദ്ദീപകങ്ങളായ വാക്കുകളും അവതരിപ്പിക്കാൻ ആഗ്രഹിക്കുന്നു. അവിടെ വിശ്വാസവും പ്രത്യാശയുമാണ് മുറ്റിനിൽക്കുന്നത്. നിരാശയുടെ നിഴൽപോലും തീണ്ടിയിട്ടില്ല. ഭൂമിയിൽ പിറന്നിട്ടു ശബ്ദമോ വെളിച്ചമോ തെല്ലുപോലും അനുഭവിക്കാൻ കഴിയാത്ത ലൗകീക ഭാഷയിൽ ഏറ്റവും ഏറ്റവും ദുർഭഗയായ വ്യക്തിയുടെ വാക്കുകളാണ് ശ്രദ്ധിക്കേണ്ടത്. ഹെലൻ കെല്ലർ എന്നാണ് അവരുടെ പേര്. വെളിച്ചം കാണാനോ ശബ്ദം കേൾക്കാനോ കഴിഞ്ഞില്ലെങ്കിലും വിശിഷ്ടമായ ഗ്രന്ഥങ്ങൾ രചിച്ച് ലോകമെല്ലാം ചുറ്റിനടന്ന് (ഇന്ത്യയും സന്ദർശിച്ചിട്ടുണ്ട്) പ്രശസ്തിയുടെ ഗോപുരശൃംഗത്തിൽ അവർ എത്തി. തന്റെ ദൗർഭാഗ്യത്തെക്കുറിച്ച് ദൈവത്തെ പഴിക്കാനോ കുറ്റപ്പെടുത്താനോ അല്ല കരുണാമസൃണമായ ദൈവിക കരങ്ങളുടെ പരിപാലനത്തെ നിരന്തരം വാഴ്ത്തിപ്പുകഴ്ത്തുവാനാണ് ഹെലൻ കെല്ലർ തയ്യാറായത് ആഴമേറിയ വിശ്വാസത്തിന്റെയും ദീപ്തമായ പ്രത്യാശയുടെയും മംഗളധ്വനി ആ വാക്കുകളിൽ മുഴങ്ങുന്നതായും അവാച്യമായ ആനന്ദം ആ മഹതിയുടെ ആത്മാവിൽ നിറഞ്ഞുനിൽക്കുന്നതായും നമുക്ക് അനുഭവപ്പെടും. അവരുടെ വാക്കുകളിലേക്ക് ശ്രദ്ധിക്കാം.

നമ്മുക്ക് ജീവിതം ലഭിച്ചിട്ടുള്ളത് വിലപിക്കാനല്ല, പരസ്പരം സ്നേഹിച്ച് വളരാനാണെന്നു ഞാൻ വിശ്വസിക്കുന്നു. എന്നാൽ ദൈവമുണ്ടെന്നും എന്റെ അന്ധതയിൽ വെളിച്ചമുണ്ടെന്നും എന്റെ മൗനത്തിൽ ശബ്ദമുണ്ടെന്നും ഞാൻ വിശ്വസിക്കുന്നു. നന്മ ഒരിക്കലും നശിക്കയില്ലെന്നും നന്മയെപ്പറ്റി മനുഷ്യൻ ഇച്ഛിക്കുകയോ ആശിക്കുകയോ സ്വപ്നം കാണുകയോ ചെയ്തിട്ടുള്ളതെല്ലാം നിലനിൽക്കുമെന്നും ഞാൻ വിശ്വസിക്കുന്നു. അനശ്വരമായ അനുഗ്രഹങ്ങൾ എന്നുള്ളതുകൊണ്ട് ആത്മാവിനു നാശമില്ലെന്നു ഞാൻ വിശ്വസിക്കുന്നു. മരണത്തിനു ശേഷം നാം എത്തിച്ചേരുന്ന സ്ഥാനം നമ്മുടെ സ്വന്തം ആശകളും ചിന്തകളും പ്രവർത്തികളുംമൂലം ഉണ്ടായിട്ടുള്ളതാണ്. ഇനി വരുവാൻ പോകുന്ന ജീവിതത്തിൽ എനിക്ക് ഇവിടെ ലഭിക്കാതിരുന്ന ഇന്ദ്രിയങ്ങൾ ലഭിക്കുമെന്നും അവിടെ എനിക്കു കിട്ടുന്ന വസതി വർണ്ണങ്ങളും സംഗീതവും പുഷ്പങ്ങളുടെ സംഭാഷണവും ഞാൻ സ്നേഹിക്കുന്ന മുഖങ്ങളും ചേർന്നു സുന്ദരമായി ഒന്നായിത്തീരുമെന്നും ഞാൻ വിശ്വസിക്കുന്നു. ഈ വിശ്വാസവും പ്രത്യാശയുമില്ലെങ്കിൽ എനിക്കു ജീവിതത്തിൽ ഒരർത്ഥവും ഇല്ലാതായിപ്പോകും. അന്ധകാരത്തിലെ വെറുമൊരു ഇരുൾക്കുറ്റി മാത്രമാകുമായിരുന്നു ഞാൻ. ശാരീരികങ്ങളായ ഇന്ദ്രിയങ്ങലെല്ലാം അനുഭവിച്ചുകൊണ്ടിരിക്കുന്ന നിരീശ്വരന്മാർ എന്നോട് സഹതാപം പ്രദർശിപ്പിക്കാറുണ്ട്. എന്നാൽ അതിനുകാരണം എന്റെ ജീവിതത്തിലെ സ്വർണ്ണമയമായ മുറിയിൽ ഞാൻ ആനന്ദത്തോടെ വസിക്കുന്നത് അവർ കാണാത്തതുകൊണ്ടാണ്. എന്റെ മാർഗ്ഗം അന്ധകാരപൂർണ്ണമാണെന്ന് അവർക്ക് തോന്നിയേക്കുമെങ്കിലും ഞാനെന്റെ ഹൃദയത്തിൽ ഒരു മായികപ്രകാശം കൊണ്ടുനടക്കുന്നുണ്ട്. വിശ്വാസം ആത്മീയ ചൈതന്യത്തിന്റെ ബലിഷ്ഠമായ പ്രഭാപ്രസരത്താൽ വഴിയെല്ലാം പ്രകാശിപ്പിക്കുന്നു. ഞാൻ ഒരു ഭയവും കൂടാതെ ആ മായാവനത്തിലേക്കു നടന്നുചെല്ലുകയാണ്. അവിടെ ഇലകൾ എന്നും പച്ചപിടിച്ചുനിൽക്കും. സ്ഥിരമായ ആനന്ദത്തിന്റെ വാസസ്ഥാനമാണത്. നൈറ്റിംഗ്ഗേൾ പക്ഷികൾ കൂടുകെട്ടിപ്പാടുന്നു. അവിടെ ഈശ്വരന്റെ സന്നിധിയിൽ ജീവിതവും മരണവും ഒന്നായിത്തീരുന്നു.

അന്ധയും ബധിരയുമായ ഹെലൻ കെല്ലറെപ്പറ്റി മുമ്പും ഈ പംക്തിയിൽ പ്രതിപാദിച്ചിട്ടുണ്ടെങ്കിലും ആ മഹതിയുടെ ആത്മാവിഷ്ക്കാര വാക്കുകൾ ഉദ്ധരിച്ചിട്ടില്ല. ആ പ്രത്യാശ നിറഞ്ഞ വാക്കുകൾ ക്ഷണിക ദുഃഖങ്ങളിൽ പരിതപ്തമായ മനസ്സുകൾക്ക് ശക്തിയും ശാന്തിയും പകരട്ടെ.

**ടി.ജെ.ജെ.**

# മലങ്കരസഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ ഒമ്പതാമത് ഓർമ്മപ്പെരുന്നാൾ ഫെബ്രുവരി 14 മുതൽ 20 വരെ

മാവേലിക്കര : മലങ്കരസഭാരത്നം ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ഒമ്പതാമത് ഓർമ്മപ്പെരുന്നാൾ അദ്ദേഹം അന്ത്യവിശ്രമംകൊള്ളുന്ന മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ ചാപ്പലിൽ ഫെബ്രുവരി 14 മുതൽ 20 വരെ പ.കാതോലിക്കാ ബാവായുടെയും അഭിവന്ദ്യ മെത്രാപ്പോലീത്തന്മാരുടെയും നേതൃത്വത്തിൽ ആഘോഷിക്കുന്നു, പെരുന്നാൾ ശുശ്രൂഷകൾ സർക്കാർ നിർദ്ദേശപ്രകാരമുള്ള കോവിഡ് പ്രോട്ടോക്കോൾ അനുസരിച്ച് നടത്തുന്നതായിരിക്കും.

# കർഷക ഐക്യദാർഢ്യജ്വാല

പുനലൂർ : യുവജനപ്രസ്ഥാനം കൊട്ടാരക്കര - പുനലൂർ ഭദ്രാസനത്തിന്റെ നേതൃത്വത്തിൽ കർഷക ഐക്യദാർഢ്യ ജ്വാല ചെമ്മന്തൂർ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ നടന്നു. യുവജനപ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ.അനിൽ ബേബിയുടെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനം ഭദ്രാസന മെത്രാപ്പോലീത്താ ഡോ.യൂഹാനോൻ മാർ തേവോദോറോസ് ഉദ്ഘാടനം ചെയ്തു. അസോസിയേഷൻ സെക്രട്ടറി അഡ്വ.ബിജു ഉമ്മൻ മുഖ്യ പ്രഭാഷണം നടത്തി. ഭദ്രാസന സെക്രട്ടറി ഫാ.സി.ഡി.രാജൻ, യുവജനപ്രസ്ഥാനം കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ.വർഗീസ് റ്റി.വർഗീസ്, ഫാ.ജോസഫ് മാത്യു, ജിമ്മി തങ്കച്ചൻ തുടങ്ങിയവർ പ്രസംഗിച്ചു.

# കാർഷികമേഖലയെ തകർക്കുന്ന കർഷകവിരുദ്ധനിയമം പിൻവലിക്കണം : ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്

തിരുവനന്തപുരം : ഭാരതത്തിന്റെ സംസ്ക്കാരം കാർഷിക സംസ്ക്കാരമാണ്. ഭാരതത്തിന്റെ ജീവൻ കർഷകരിലാണ്. കാർഷിക മേഖലയെ തകർക്കുന്ന കർഷക വിരുദ്ധ നിയമം കേന്ദ്രസർക്കാർ പിൻവലിക്കണമെന്ന് തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്താ ഡോ.ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ആവശ്യപ്പെട്ടു. വിചാരം നഷ്ടപ്പെട്ട വാർത്തകളിലൂന്നിയ ആധനിക മാധ്യമസംസ്ക്കാരം അപകടത്തിലേക്ക് നയിക്കുന്നു. സത്യത്തെ തമസ്ക്കരിച്ചുകൊണ്ടുള്ള സത്യത്തിന്റെ പ്രതീതി നിർമ്മാണമാണ് ഇന്ന് മാധ്യമങ്ങളിലൂടെ കാണുന്നത്. യഥാർത്ഥത്തിൽ സത്യത്തിനു അസത്യം പകരം വെയ്ക്കുക മാത്രമാണ് മാധ്യമങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നത്. ഇതിന് ഇരകളാകാതെ നാം ജാഗരൂകരായിരിക്കണമെന്നും മെത്രാപ്പോലീത്താ ഇടമുളയ്ക്കൽ വി.എം.ഡി.എം. സെന്ററിൽ നടന്ന തിരുവനന്തപുരം ഭദ്രാസന വൈദിക സംഗമത്തെ അഭിസംബോധന ചെയ്തുകൊണ്ട് ആഹ്വാനം ചെയ്തു.

# ജനപ്രതിനിധികളെ ആദരിച്ചു

തിരുവനന്തപുരം : തദ്ദേശസ്വയംഭരണസ്ഥാപനങ്ങളിലേക്കുള്ള തെരഞ്ഞെടുപ്പിൽ തിരുവനന്തപുരം ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽനിന്നും തെരഞ്ഞെടുക്കപ്പെട്ട ജനപ്രതിനിധികളെ ഇടമുളയ്ക്കൽ വി.എം.ഡി.എം. സെന്ററിൽവച്ചു നടന്ന വൈദികയോഗത്തിൽ ഭദ്രാസന മെത്രാപ്പോലീത്താ ഡോ.ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ആദരിച്ച് മലങ്കരസഭയുടെ അനുമോദനങ്ങൾ അർപ്പിച്ചു. ഭദ്രാസന സെക്രട്ടറി ഫാ.പി.ജി.ജോസ് സ്വാഗതം ആശംസിച്ചു.

# മണ്ണിൽ അദ്ധ്വാനിക്കുന്ന കർഷകനെ കരുതേണ്ടത് ഓരോ പൗരന്റെയും കടമ : അലക്സിയോസ് മാർ യൗസേബിയോസ്

തിരുവല്ല : ഭാരതത്തിന്റെ മനസാക്ഷി കർഷകരോടൊപ്പമാണെന്നും കർഷകർ തള്ളിയ ബില്ല് ഉപേക്ഷിക്കുവാൻ കേന്ദ്ര സർക്കാർ തയ്യാറാകണമെന്നും അലക്സിയോസ് മാർ യൗസേബിയോസ് അഭിപ്രായപ്പെട്ടു. ഒ.സി.വൈ.എം. കേന്ദ്രസമിതിയുടെ നേതൃത്വത്തിൽ നടന്ന കർഷക ഐക്യദാർഢ്യ ജ്വാല ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. മണ്ണിൽ അദ്ധ്വാനിക്കുന്ന ഓരോ കർഷകനെയും കരുതേണ്ടത് ജനാധിപത്യബോധമുള്ള ഓരോ പൗരന്റെയും കടമയാണെന്ന് അദ്ദേഹം പറഞ്ഞു ഡോ.യൂഹാനോൻ മാർ ക്രിസോസ്റ്റം അദ്ധ്യക്ഷത വഹിച്ചു.

# കൊട്ടാരക്കര - പുനലൂർ ഭദ്രാസനം ജനപ്രതിനിധികളെ ആദരിച്ചു

പുനലൂർ : നഗരസഭ, ബ്ലോക്ക്, ഗ്രാമപഞ്ചായത്ത് തെരഞ്ഞെടുപ്പുകളിൽ വിജയിച്ച കൊട്ടാരക്കര - പുനലൂർ ഭദ്രാസനത്തിലെ ഇടവകാംഗങ്ങളായ 13 ജനപ്രതിനിധികളെയും, കൊട്ടാരക്കര നഗരസഭാചെയർമാൻ കെ.ഷാജു, പുനലൂർ നഗരസഭാ ചെയർപേഴ്സൻ നിമ്മി ഏബ്രഹാം എന്നിവരെയും ഭദ്രാസന മെത്രാപ്പോലീത്താ ഡോ.യൂഹാനോൻ മാർ തേവോദോറോസ് ഭദ്രാസന ആസ്ഥാനമായ പുനലൂർ ഗ്രീഗോറിയൻ അരമനയിൽ നടന്ന ചടങ്ങിൽ പൊന്നാട അണിയിച്ചു ആദരിച്ചു. ഭദ്രാസന സെക്രട്ടറി ഫാ.സി.ഡി.രാജൻ നല്ലില, ഫാ.മർക്കോസ് ജോർജ്, ഫാ.സ്പെൻസർ കോശി എന്നിവർ പ്രസംഗിച്ചു. കോവിഡ് പ്രോട്ടോക്കോൾ അനുസരിച്ച് നടന്ന ചടങ്ങിൽ ഭദ്രാസന കൗൺസിൽ അംഗങ്ങൾ, സഭാമാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, വൈദികർ എന്നിവർ പങ്കെടുത്തു.

# ഭരണഘടനാ സംരക്ഷണ സദസ്......പേജ് 1-ൽനിന്ന്

സ്ഥാനം വൈസ് പ്രസിഡന്റ് ഫാ.വർഗീസ് ടി.വർഗീസ്, ജനറൽ സെക്രട്ടറി ഫാ.അജി കെ.തോമസ്, ഫാ.സൈബു സഖറിയാ, ഫാ.ജോമോൻ ചെറിയാൻ, ഫാ.ഫിലിപ്പ് തോമസ്, ഫാ.ഫിലിപ്പോസ് ഫിലിപ്പോസ്, ട്രഷറാർ ജോജി പി.തോമസ്, കേന്ദ്രസെക്രട്ടറി ഷിജോ കെ.മാത്യു, അഡ്വ.ജെയ്സി കരിങ്ങാട്ടിൽ, അനിമോൻ എൻ.എ., റോണി കുരുവിള, സബിൻ ഐപ്പ്, ബിബിൻ ജോസഫ്, അനീറ്റാ സജി തുടങ്ങിയവർ പ്രസംഗിച്ചു.